

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH




Vol. 04 No. 42 | THE ONLINE OFFICIAL NEWS BULLETIN | 2021 October 02


SEASON OF CROSS | സ്ലീബാകാലം | ܥܕܢܐ ܕܨܠܝܒܐ

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 3 ♪3 3rd Sunday after the Feast of Holy Cross 336th Comme. of St. Yeldo Mar Baselios (Kothamangalam Cheriyapally) | 4 ♪7 | 5 ♪3 | 6 ♪7 | 7 ♪3 Comme. of Martyrs St. Sargis & St. Bakos | 8 ♪7 | 9 ♪3 |

## സഭാതർക്കം ഇങ്ങനെ തുടരുന്നത് ആർക്ക് വേണ്ടിയാണെന്ന് ഹൈക്കോടതിയുടെ ചോദ്യം

കൊച്ചി: ഓർത്തഡോക്സ് യാക്കോബായ സഭ തർക്കം ഇങ്ങനെ തുടരുന്നത് ആർക്ക് വേണ്ടിയാണെന്ന് ഹൈക്കോടതിയുടെ ചോദ്യം. സാധാരണ വിശ്വാസികൾക്ക് ഇതുകൊണ്ട് ഒരു ഗുണവുമില്ലെന്ന് ജസ്റ്റിസ് ദേവൻ രാമചന്ദ്രൻ അഭിപ്രായപ്പെട്ടു. സഭാ തർക്കത്തിൽ രണ്ട് വിഭാഗങ്ങളില്ലെന്ന് അഭിപ്രായപ്പെട്ട ഹൈക്കോടതി, അത്തരത്തിൽ പറയുന്നത് അവസാനിപ്പിക്കണം എന്നും നിർദ്ദേശിച്ചു. സുപ്രീംകോടതി ഉത്തരവ് പ്രകാരം ഒരു സഭയും ഒരു ഭരണഘടനയും മാത്രമേയുള്ളൂ. അനന്തമായി നീളുന്ന വ്യവഹാരങ്ങൾ ഇരുസഭയെയും മുറിപ്പെടുത്തുകയേ ഉള്ളൂ. നിയമവ്യവഹാര പ്രക്രിയയുടെ അവസാനമെത്തിയെന്ന് ഇരുസഭകളും മനസിലാക്കണമെന്നും ഹൈക്കോടതി പറഞ്ഞു.

വിഘടിത വിഭാഗത്തിന്റെ ആക്രമണങ്ങളുടെ പശ്ചാത്തലത്തിൽ വിവിധ പള്ളികൾക്ക് പൊലീസ് സംരക്ഷണം ആവശ്യപ്പെട്ട് ഓർത്തഡോക്സ് വിഭാഗം നൽകിയ ഹർജികൾ പരിഗണിക്കുകയായിരുന്നു ഹൈക്കോടതി.

രണ്ട് വിഭാഗം എന്ന് പറയുന്നതിന് പ്രസക്തി ഇല്ല എന്ന് കോടതി പറഞ്ഞു. 1934-ലെ ഭരണഘടന അംഗീകരിക്കാൻ തയ്യാർ ആണോ എന്ന് യാക്കോബായ വിഭാഗത്തോട് കോടതി ചോദിച്ചു.

നാളുകളായി ഈ തർക്കം തുടരുന്നു. ഇതിന് ഒരു അവസാനം ആവശ്യമാണ്. നിയമ വ്യവസ്ഥക്ക് ആണ് മുൻഗണന നൽകേണ്ടത്. 1934-ലെ ഭരണഘടനയ്ക്ക് ആണ് പ്രഥമ പരിഗണന നൽകേണ്ടത്. ഇരുവിഭാഗവും സർക്കാരിനെ പ്രതിസന്ധിയിൽ ആക്കുകയാണ്. സർക്കാർ ബലം ഉപയോഗിച്ചാൽ രക്തച്ചൊരിച്ചിൽ ഉണ്ടാവും എന്ന് നിങ്ങൾക്ക് അറിയില്ലേ എന്നും കോടതി ചോദിച്ചു.

കഴിഞ്ഞത് കഴിഞ്ഞു. ഇത് മറക്കാനും പൊറുക്കാനുമുള്ള സമയമാണ്. ഇങ്ങനെ മുന്നോട്ട് പോകാനാകില്ല. ഇരുസഭകളിലെയും വിവേകശാലികളായ നേതൃത്വം തീരുമാനമെടുക്കണം. സർവേശ്വരൻ ഈ നിയമപോരാട്ടവും ഏറ്റുമുട്ടലും കണ്ട് വേദനിക്കുന്നു. ആർക്കാണ് ഈ നിയമപോരാട്ടം കൊണ്ട് ഗുണം, ദൈവത്തിന് ഒരു ഗുണവുമില്ല. തർക്കം മൂലം കുറെ പള്ളികൾ പൂട്ടിക്കിടക്കുന്നു, കുറെ രക്തച്ചൊരിച്ചിലുണ്ടായി.

പള്ളികൾ ഭരിക്കപ്പെടേണ്ടത് 1934 ഭരണഘടന പ്രകാരമാണ്. വികാരിയെയും വിശ്വാസികളെയും പള്ളിയിൽ പ്രവേശിക്കുന്നതിൽ നിന്ന് തടയാനാകില്ല. പൊലീസിനെ നിയോഗിച്ചല്ല ഈ പ്രശ്നം പരിഹരിക്കേണ്ടത്. ആരും ആരെയും പുറത്താക്കില്ല, പക്ഷേ പള്ളിയിൽ തുടരണമെങ്കിൽ 1934 ഭരണഘടന അംഗീകരിക്കാൻ ബാധ്യതയുണ്ടെന്നും ജസ്റ്റിസ് ദേവൻ രാമചന്ദ്രൻ പറഞ്ഞു. കേസുകൾ ഒക്ടോബർ 5-ലേക്ക് മാറ്റി.




## മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസ്സിയേഷൻ: പന്തൽ കാൽനാട്ട് കർമ്മം നടത്തി

പരുമല: ഒക്ടോബർ 14-ന് പരുമല സെമിനാരി അങ്കണത്തിൽ നടക്കുന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസ്സോസ്സിയേഷൻ പന്തലിന്റെ കാൽനാട്ട് കർമ്മം ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ നിർവഹിച്ചു. ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, ഡോ. ജോസഫ് മാർ ദീവന്നാസ്യോസ്, ഫാ. എം. സി. കുര്യാക്കോസ്, ഡോ. എം. എസ്. യൂഹാനോൻ റമ്പാൻ, ഫാ. എം. സി. പൗലോസ്, ഫാ. വൈ. മത്തായിക്കുട്ടി എന്നിവർ ചടങ്ങിൽ പങ്കെടുത്തു.

## മലങ്കര അസോസിയേഷൻ സ്റ്റേ ചെയ്യണമെന്ന ആവശ്യം തള്ളി

കോട്ടയം: മലങ്കര ഓർത്തഡോക്സ് സഭയുടെ ഒക്ടോബർ 14-ന് നടക്കാനിരിക്കുന്ന മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ സ്റ്റേ ചെയ്യണമെന്ന ആവശ്യവുമായി കോട്ടയം സബ്കോടതിയിൽ വിഘടിത വിഭാഗം സമർപ്പിച്ച കേസ് കോടതി തള്ളി.

സുപ്രീംകോടതി ഇതിനോടകം തീർപ്പു കല്പിച്ചിരിക്കുന്നതിനാൽ, ഈ കേസ് വരുന്ന തിങ്കളാഴ്ചയ്ക്കകം സബ്കോടതിയിൽ നിന്ന് പിൻവലിക്കണമെന്നും കോടതി ഹർജിക്കാരോട് ആവശ്യപ്പെട്ടു.




## മുൻ മുഖ്യമന്ത്രി ഉമ്മൻ ചാണ്ടി കുന്നംകുളം ആർത്താറ്റ് അരമന സന്ദർശിച്ചു

കുന്നംകുളം: മുൻ മുഖ്യമന്ത്രി ഉമ്മൻ ചാണ്ടി മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ കുന്നംകുളം ഭദ്രാസന ആസ്ഥാനത്ത് എത്തി സഭയുടെ അഹമ്മദാബാദ് ഭദ്രാസന മെത്രാപ്പോലീത്തായും കുന്നംകുളം ഭദ്രാസന സഹായ മെത്രാപ്പോലീത്തായുമായും മാധ്യമ വിഭാഗം അധ്യക്ഷനുമായ ഡോ.ഗീവർഗ്ഗീസ് മാർ യൂലിയോസ് തിരുമേനിയുമായി കൂടിക്കാഴ്ച നടത്തി.

അരമനയിലെത്തിയ അദ്ദേഹത്തെ കുന്നംകുളം ഭദ്രാസന സെക്രട്ടറി ഫാ. ജോസഫ് ചെറുവത്തൂർ, യൂഹാനോൻ റമ്പാൻ, സുധാ പോൾ റമ്പാൻ, സഭാ മാനേജിംഗ് കമ്മറ്റി അംഗങ്ങളായ ഫാ. ടി. പി. വർഗ്ഗീസ്, പി. യു. ഷാജൻ, സി.കെ ബാബു കുന്നംകുളം ഭദ്രാസന കൗൺസിൽ അംഗം അഡ്വ. ഗിൽബർട്ട് ചീരൻ തുടങ്ങിയവർ ചേർന്ന് സ്വീകരിച്ചു.

അരമന ചാപ്പലിലെ പ. ബസ്സേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ ഛായാചിത്രത്തിന് മുന്നിൽ അദ്ദേഹം പ്രണാമങ്ങൾ അർപ്പിച്ചു.

ചാലക്കുടി എം.എൽ.എ. ടി. ജെ. സനീഷ് കുമാർ, തൃശ്ശൂർ ഡി.സി.സി പ്രസിഡൻറ് ജോസ് വള്ളൂർ, കെ.പി.സി.സി. സെക്രട്ടറി രാജേന്ദ്രൻ അരങ്ങത്ത്, കോൺഗ്രസ്സ് ഐ കുന്നംകുളം ബ്ലോക്ക് പ്രസിഡൻറ് കെ. ജയശങ്കർ മുൻ യൂത്ത് കോൺഗ്രസ്സ് സംസ്ഥാന സെക്രട്ടറി സുനിൽ ലാലൂർ, തൃശ്ശൂർ കോർപ്പറേഷൻ കൗൺസിലർ ജോൺ ഡാനിയേൽ കുന്നംകുളം നഗരസഭാ കൗൺസിലർമാരായ ലെബീബ് ഹസൻ, ബിജു സി. ബേബി, മിഷ സെബാസ്റ്റ്യൻ, യൂത്ത് കോൺഗ്രസ്സ് ബ്ലോക്ക് സെകട്ടറി സൂരജ് സ്റ്റീഫൻ, യൂത്ത് കോൺഗ്രസ്സ് ടൗൺ മണ്ഡലം പ്രസിഡന്റ് ജെറിൻ പി. രാജു തുടങ്ങിയവർ സന്നിഹിതരായിരുന്നു.

പ. ബസ്സേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ ഛായാ ചിത്രവും യൂലിയോസ് തിരുമേനി രചിച്ച പുസ്തകങ്ങളും ഉമ്മൻ ചാണ്ടിക്ക് സമ്മാനിച്ചു. തനിക്ക് നൽകിയ സ്വീകരണത്തിന് ഉമ്മൻ ചാണ്ടി നന്ദി അറിയിച്ചു.



അങ്കമാലി ഭദ്രാസന ആസ്ഥാനമായ തൃക്കുന്നത്ത് സെമിനാരിയിൽ, ഭദ്രാസന മെത്രാപോലീത്താ യൂഹാനോൻ മാർ പോളിക്കാർപോസ് ഒലിവിൻ തൈ നടുന്നു.



അഹമ്മദാബാദ് ഭദ്രാസന അരമന മാനേജർ ആയി ഫാ. ജോർജ് എബ്രഹാം ഒക്ടോബർ ഒന്നു മുതൽ ചുമതല ഏറ്റു.



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




ലേഖനം

# THE ART OF THE ICON

**സഖേർ**

ഒരു പ്രതീകത്തിന്റെ അർത്ഥം നിയതമായി നിർവ്വഹിക്കുന്നതിന് പരിമിതികളുണ്ട്. എന്നാൽ അദൃശ്യമായ ഒരു യാഥാർത്ഥ്യത്തെക്കുറിക്കുന്ന ദൃശ്യവും ഭൗതീകവുമായ ഒന്നാണ് പ്രതീകമെന്ന് പറയാം. symbol എന്ന ആംഗലേയ പദം symballien എന്ന യവനപദത്തിൽനിന്നാണ് നിഷ്പദിച്ചിരിക്കുന്നത്. 'ഒരുമിപ്പിക്കുന്നത് '(throw together) എന്നർത്ഥം അതിനുണ്ട്. ചിതറപ്പെട്ടതിനെ കൂട്ടിച്ചേർക്കുന്നതാണത്രേ! ഛിന്നവിചാരങ്ങളെ ഏകാഗ്രമാക്കുന്നത്, ബോധമുണർത്തുന്ന ഔന്നത്യം എന്നും പറയാറുണ്ട്. പ്രതീകങ്ങൾ ഒരു നാണയംപോലെയെന്ന് പറയുന്നവരുണ്ട്. നാണയത്തിന് രണ്ട് മുഖങ്ങളുണ്ട്. അകവും പുറവും. പ്രകടമായി കാണാവുന്നതും മറഞ്ഞിരിക്കുന്നതും. പ്രതീകങ്ങൾക്കും പ്രത്യക്ഷമായി കാണാവുന്ന ഒരു തലമുണ്ട്, ഒപ്പം നിഗൂഢമായ മറ്റൊന്നും. അതുപോലെ ഒരു നാണയത്തിന് ഒരു പ്രത്യേക വ്യവസ്ഥിതിയിൽ മാത്രമായിരിക്കും മൂല്യമുണ്ടാവുക. അതിന് വെളിയിൽ വിനിമയ സാധ്യതയുമുണ്ടാവില്ല. ഓരോ പ്രതീകങ്ങളുടെയും ഭാഷ അതതിന്റെ ആവാസവ്യവസ്ഥയിലേയ്ക്ക് ഉപനയനം ചെയ്യപ്പെടാത്തവർക്ക് സുഗ്രാഹ്യമാവാൻ സാധ്യതയില്ല. ചിലപ്പോൾ അർത്ഥശൂന്യമായും തോന്നിയേക്കാം. സദാബോധ്യത്തിൽ ഒരു പ്രതീകം ദൈവീകരഹസ്യങ്ങളുടെ കാണപ്പെടുന്ന രൂപമെന്ന് വിളിക്കപ്പെടും. അത് ഒരു വസ്തുവോ കർമ്മമോ ആകാം. ചുരുക്കത്തിൽ പങ്കാളിത്തപരമായ സഹവർത്തിത്വത്തിലൂടെ മാത്രമേ ഒരു പ്രതീകം സമ്മാനിക്കുന്ന കാഴ്ചകളിലേക്ക് നമുക്ക് സഞ്ചരിക്കാനാവൂ. പൗരസ്ത്യ ഓർത്തഡോക്സ് ആരാധനാപാരമ്പര്യങ്ങളിൽ സജീവമായി നിലകൊള്ളുന്ന ഐക്കൺ ചിത്രങ്ങളുടെ സാംഗത്യവും പ്രസക്തിയുമാണ് ഈ കുറിപ്പ് അന്വേഷിക്കുന്നത്.

സത്യാന്വേഷിയായ ഒരാൾക്ക് ദൈവത്തെക്കുറിച്ച് അറിവ് ലഭിക്കുന്നതിനുള്ള ഒരു പ്രധാന മാർഗ്ഗമാണ് വിശുദ്ധലിഖിതങ്ങൾ. ദൈവത്തെക്കുറിച്ചുള്ള അറിവ് മനുഷ്യൻ രേഖപ്പെടുത്തിയിട്ടുള്ളത് തിരുവെഴുത്തുകളിലും ചിഹ്നങ്ങളിലും പ്രതീകങ്ങളിലുമാണ്. അതായത്, ദൈവത്തെക്കുറിച്ചുള്ള അറിവ് പകർന്നുതരുന്ന തിരുവെഴുത്തുകൾപോലെ ദൈവത്തെക്കുറിച്ച് അറിവു നൽകുന്ന ചിത്രങ്ങളാണ് ഐക്കണുകൾ. അപരിമേയനായ ദൈവത്തെ വെളിപ്പെടുത്തുവാനുള്ള പരിമിതനായ മനുഷ്യന്റെ പലതരം പ്രയത്നങ്ങളിൽ വളരെ പ്രധാനപ്പെട്ട ഒരു കലാദർശനമാണ് ഇത്. ദൈവത്തെക്കുറിച്ച് സംവദിക്കുന്ന തിരുവെഴുത്തുകളെപ്പോലെ ആദരണീയമായ സ്ഥാനമാണ് ഐക്കണുകൾക്ക് പൗരസ്ത്യ സഭാപിതാക്കന്മാർ നൽകുന്നത്. കർത്താവിന്റെ മനുഷ്യാവതാരത്തിലെ സംഭവങ്ങളാണ് ഐക്കണുകളുടെ ചിത്രീകരണത്തിലെ പ്രധാന പരാമർശവിഷയം. മനുഷ്യാവതാര സംഭവങ്ങളെ അനുസ്മരിപ്പിക്കുന്ന പെരുന്നാളുകൾ ആചരിക്കുന്നതുപോലെ (യൽദോ, ദനഹാ....) വിശുദ്ധമായ ആ സ്മൃതികളെ ചിത്രരൂപത്തിലാക്കി ദേവാലയത്തെ അലങ്കരിക്കുന്ന പതിവും പൗരസ്ത്യ ആരാധനയുടേയും കലാദർശനത്തിന്റെയും ഭാഗമാണ്.

### പ്രതീകങ്ങളുടെ ഓർത്തഡോക്സ് സഭാപശ്ചാത്തലം

'ചർച്ച്' എന്ന ആംഗലേയപദത്തിന് 'കൂട്ടി വരുത്തുന്നത്' പുനരാക്കുന്നത് എന്നൊക്കെ അർത്ഥം നൽകുന്നുണ്ട്. 'എക്ലീസിയ' എന്ന യവനപദത്തിന് വിളിച്ചുചേർത്തത് എന്നർത്ഥം കാണുന്നുണ്ട്. അപ്പോസ്തോല സമൂഹം വിളിച്ച് ചേർക്കപ്പെട്ട പുതിയ ഇസ്രായേലാകുന്ന സഭയാണ്. ക്രിസ്തുവിന്റെ ശരീരമെന്ന് സഭ ഘോഷിക്കപ്പെടുന്നു (എഫേ. 1:23, കൊല. 1:18) ഇത്തരത്തിൽ നിരവധി പ്രതീകാത്മക വിചാരങ്ങളുണ്ട് സഭയെപ്രതി. ബാഹ്യപ്രളയത്തിൽ നിന്ന് രക്ഷ സമ്മാനിക്കുന്നതിനുള്ള സങ്കേതം എന്നർത്ഥത്തിൽ നോഹയുടെ പെട്ടകത്തോട് സഭയെ ഉപമിക്കുന്നതുപോലെ എത്രയെത്ര ദൃഷ്ടാന്തങ്ങൾ! വി. വേദപുസ്തകത്തിലും ആദിമ സഭാപാരമ്പര്യത്തിലും ഈ ശൈലി തുടർന്ന് പോരുന്നുണ്ട്. പീഢകളുടെ കാലത്ത് ക്രിസ്ത്യാനികൾ തമ്മിൽ തിരിച്ചറിഞ്ഞിരുന്നത് ഒരു മത്സ്യത്തിന്റെ രൂപം വരച്ചുകാട്ടിയാണ്. ഗ്രീക്കിൽ മത്സ്യത്തിനുള്ള പദം 'ഇക്ത്തൂസ് ' (Ichtus) എന്നാണ്. യേശുക്രിസ്തു, ദൈവപുത്രൻ, രക്ഷകൻ (Jesus Christ, son of God, Saviour) എന്നർത്ഥമുള്ള യവനപദങ്ങളുടെ ലോപിതരൂപമാണ് 'ഇക്തൂസ്.' സഭയുടെ അടിസ്ഥാന വിശ്വാസമാണ് ഈ ചിത്രത്തിലൂടെ സംവേദിക്കപ്പെട്ടിരുന്നത്. ആദ്യ നൂറ്റാണ്ടുകളിലെ കാറ്റകോമ്പുകളിൽ (ഭൂമിക്കടിയിലുള്ള പുരാതന ദേവാലയങ്ങൾ) നിരവധി ചിത്രങ്ങൾ ആലേഖനം ചെയ്യപ്പെട്ടിരുന്നു. അലക്സാന്ത്രിയിലെ വി. ക്ലമന്റിന്റെ ലേഖനത്തിൽ പൊതുവായി കാണുന്ന ചില ക്രിസ്തീയ പ്രതീകങ്ങളെ പരാമർശിക്കുന്നുണ്ട്. പ്രാവ് (പരിശുദ്ധാത്മാവിന്റെ പ്രതീകം), മത്സ്യം (ഇക്തൂസ്), കുരുത്തോലകൾ (പാപത്തിന്മേലുള്ള വിജയം) (വെളിപ്പാട് 7:9) നങ്കൂരം (പ്രത്യാശ), പെട്ടകം (മാമോദീസ, സഭ) (1 പത്രോസ് 3:19 -21), കടൽതീരത്തെ മുക്കുവർ, കുഞ്ഞാട് ഇങ്ങനെ ചിലതിനെ സൂചിപ്പിക്കുന്നു. എന്നാൽ യവനദൈവങ്ങളും വാളുകളും അമ്പുകളുമൊക്കെ ഉപയോഗിച്ചിരുന്നതിനെ അദ്ദേഹം വിമർശിക്കുന്നുമുണ്ട്.




എന്നാൽ നാലാം നൂറ്റാണ്ടോടെ കുസ്തന്തീനോസിന്റെ കാലത്ത് ക്രിസ്തുമതം രാജ്യത്തിന്റെ ഔദ്യോഗിക മതമായതോടെ പ്രൗഢിയും ഗാംഭീര്യവുമുള്ള വലിയ ദേവാലയങ്ങൾ പണി കഴിപ്പിക്കപ്പെട്ടു. വലിയ അലങ്കാരങ്ങളാൽ ദേവാലയങ്ങൾ നിറഞ്ഞു. ദേവാലയങ്ങളിൽ വ്യക്തമായ ഉൾക്കാഴ്ചയോടെ പ്രതീകങ്ങൾ ഉപയോഗിച്ചു തുടങ്ങി. പ്രതീകങ്ങളുടെ ആന്തരികാർത്ഥം സഭാപാരമ്പര്യത്തിൽ ഇപ്രകാരം വിശദീകരിക്കപ്പെടുന്നു. ക്രിസ്തീയജീവിതം രണ്ട് അടിസ്ഥാനയാഥാർത്ഥ്യങ്ങളിൽ അധിഷ്ഠിതമാണ്. ഒന്ന്, ക്രിസ്തുവിന്റെ രക്ഷാകരബലിയും അതിലെ പങ്കാളിത്തത്തിലൂടെയുള്ള വിമോചനവും. രണ്ടാമത് ഇതിന്റെ പരിണിതഫലമായി മനുഷ്യന്റെ ശുദ്ധീകരണവും അവനിലൂടെ സകല ലോകത്തിന്റെയും വിമലീകരണവും. ഈ ശുദ്ധീകരണം ദൈവരാജ്യത്തിന്റെ വരവിനെക്കുറിക്കുന്ന സത്യമാണ്, ഭാവിലോകത്തിന്റെ അടയാളമാണ്. വരുവാനുള്ളതിന്റെ പ്രാരംഭം കുറിക്കലാണ്.

ദേവാലയം ശുദ്ധീകരണസ്ഥലമാണ്. ആരാധന ശുദ്ധീകരണമാർഗ്ഗവും. ദേവാലയത്തിന്റെ ഉൾവശം തേജസ്സ്ക്കരിക്കപ്പെട്ട സൃഷ്ടിയുടെ പ്രതീകമാണ്. പുതിയ ആകാശത്തിന്റെയും പുതിയ ഭൂമിയുടെയും സൂചനയാണ്. ബൈസന്റയിൻ പാരമ്പര്യത്തിൽ താഴികക്കുടത്തിൽ സകലാധിപതിയായ ക്രിസ്തുവിന്റെ ഐക്കൺ നൽകുന്നു. ചുറ്റും ശിഷ്യന്മാരുടേത്. കോണുകളിൽ സുവിശേഷകന്മാരുടേത്. സ്തൂപങ്ങളിൽ രക്തസാക്ഷികളും സന്യാസപിതാക്കന്മാരും. പടിഞ്ഞാറേ ചുവരിൽ അന്തിമന്യായവിധിയുടെ ഐക്കൺ പുതുയുഗത്തിന്റെ നാന്ദിയെക്കുറിക്കുന്നു. സ്വർഗ്ഗീയ ആരാധനയുടെ മുന്നനുഭവമാണ് സഭ സമ്മാനിക്കുന്നത്.

ആദമിന്റെ വീഴ്ചയ്ക്കുശേഷം പഴയനിയമകാലമാണ്. അത് പുതിയനിയമത്തിന്റെ ഒരുക്കകാലമാണ്. പുതുയുഗത്തിന്റെ തയ്യാറെടുപ്പാണ്. പുതിയനിയമകാലത്തെ ആരാധനകളുടെ പ്രതിരൂപമാണ് പഴയനിയമകാല ആരാധനാരീതികൾ. നാം പിതാക്കന്മാരിൽനിന്ന് പ്രാപിച്ചിട്ടുള്ളതും ഇപ്പോൾ അനുവർത്തിക്കുന്നതുമായ വർത്തമാനകാല ആരാധനാരീതികളാകട്ടെ വരുവാനുള്ള ലോകത്തെ സംഗതികളുടെ പ്രതിരൂപമാണ്. അതിനാൽ ഒരു ദേവാലയം വരു

വാനിരിക്കുന്ന ശാശ്വത സമാധാനത്തിന്റെ പ്രതിരൂപമാണ്. സൃഷ്ടാവിന്റെ സമീപം സകല സൃഷ്ടികളും വന്നുചേരുന്ന പുതിയ ആകാശത്തിന്റെയും പുതിയ ഭൂമിയുടെയും പ്രതീകം. ഇവിടെ ഉപയോഗിക്കപ്പെടുന്ന കീർത്തനങ്ങളും ചിത്രങ്ങളും തേജസ്ക്കരിക്കപ്പെട്ട പ്രാപഞ്ചികാനുഭവങ്ങളുടെ മുൻരൂപങ്ങളാണ്. അതുകൊണ്ടാണ് ഈ ലോകത്തിന്റെ സൗന്ദര്യശാസ്ത്രമല്ല സഭയുടേത് എന്നു പറയുന്നത്. ഐഹികമായ ദൃശ്യങ്ങളുടെ ഛായപടങ്ങളല്ല; വരുവാനുള്ള യുഗത്തിന്റെ അടയാളങ്ങളാണ് സഭയിൽ പ്രതിഫലിക്കേണ്ടത്. ജനപ്രിയ താളങ്ങളും വരകളും ഓർത്തഡോക്സ് ആരാധനാ പാരമ്പര്യം അനുവദിക്കുന്നില്ല. അതിനാലാണ് ഗായകസംഘങ്ങൾ ഗാനമേളകൾ നടത്തരുത് എന്ന് ചില പിതാക്കന്മാർ ശഠിക്കുന്നത്. സന്നിഹിതരാകുന്ന ഓരോ വ്യക്തികൾക്കും തങ്ങളുടേതായ അഭിരുചികൾ ഉണ്ടായിരിക്കും. എന്നാൽ താന്താങ്ങളുടെ താൽപര്യങ്ങളെ മറികടക്കാനും ബലികൊടുക്കാനും സഭയിൽ നാം പരിശീലിക്കണം. വൈയക്തികാനുഭൂതികളെ തൃപ്തിപ്പെടുത്തുകയല്ല സഭയുടെ ദൗത്യം; മറിച്ച് വ്യക്തിയെ ക്രിസ്തുവിന്റെ വിമോചന മാർഗ്ഗത്തിൽ നയിക്കുക എന്നതാണ്.

**പൗരസ്ത്യ ക്രൈസ്തവ സൗന്ദര്യശാസ്ത്രം**

പലപ്പോഴും നമ്മുടെ വീക്ഷണങ്ങൾ ഒരു കോണിൽ നിന്നുള്ളവയാണ്. അത് ഭാഗികമായിരിക്കും. പൂർണ്ണമായ ഒരു കാഴ്ചപ്പാടാണ് മനുഷ്യനെ തികവുള്ളവനാക്കുന്നത്. മാക്സിമസിന്റെ ഭാഷയിൽ ദൈവത്തിന്റെ കണ്ണുകൊണ്ട് നോക്കാനാവണം. മറ്റു പിതാക്കന്മാരും ഇതിന് വ്യത്യസ്ത വിശേഷണങ്ങൾ നൽകുന്നുണ്ട്. ഉദാഹരണമായി, തേജോനേത്രാ (അപ്രേം), പ്രാവിൻ കണ്ണ് (ഗ്രിഗറി നിസ്സ), ദിവ്യതേജസ്സ് ചൂഴുന്ന ഏകനയനം (വി. മക്കാറിയോസ്) എന്നിങ്ങനെ. എല്ലാം നല്ലത് എന്ന് കാണുന്ന ദൈവത്തിന്റെ കണ്ണാണ് ക്രൈസ്തവ സൗന്ദര്യശാസ്ത്രത്തിന്റെ ഉറവിടം.

കണ്ണുകൾ വസ്തുക്കളെയല്ലല്ലോ, അവയിൽ പ്രതിഫലിക്കുന്ന വെളിച്ചത്തെയാണല്ലോ കാണുന്നത്. വെളിച്ചം വസ്തുവിന് രൂപവും ഭാവവും നൽകുന്നു. വെളിച്ചം കടക്കുന്നതിനനുസരിച്ച് അത് ശോഭയുള്ളതാകുന്നു. മറുവശത്ത് നരകത്തെയാണ് അന്ധകാരസ്ഥലമെന്ന് പറയുക. ഇരുട്ടിൽ പരസ്പരം കാണാനാവില്ല. സ്വയം കാണാനുമാവില്ല. ഇതാണ് നരകം. പുറത്തെ അന്ധകാരത്തിൽ കരച്ചിലും പല്ലുകടിയുമാണുള്ളത്. തിരുവെഴുത്തിന്റെ ഒന്നാം പുസ്തകത്തിലും അവസാനപുസ്തകത്തിലും രാത്രിയില്ല. ഏദൻ തോട്ടത്തിൽ സന്ധ്യയും ഉഷസ്സും മാത്രമാണ് (ഉൽപ്പത്തി 1). സ്വർഗ്ഗീയ യെരുശലേമിൽ ഇനി രാത്രി ഉണ്ടാവുകയില്ല (വെളിപ്പാട് 22:5) എന്നാണ് പറയുക. ഈ ഇരുൾ അസ്തിത്വമില്ലായ്മയെ (Non-existence) സൂചിപ്പിക്കുന്നതാണ്. നാലാം ദിവസം സൂര്യനും ചന്ദ്രനും അടങ്ങുന്ന പ്രാപഞ്ചിക വെളിച്ചങ്ങൾ സൃഷ്ടിക്കുന്നതിന് മുമ്പ് ഒന്നാം ദിവസം ദൈവം വെളിച്ചം ഉണ്ടാകട്ടെ എന്ന് കൽപ്പിച്ചു. ഈ ആദിവെളിച്ചം (Primal light) സാമാന്യനേത്രങ്ങൾക്ക് അഗോചരമാണ്. ആദിവെളിച്ചം ദൈവമുഖപ്രകാശനമാണ്. മുൾപ്പടർപ്പിൽ അവാച്യമായ ദിവ്യതേജസ്സ് ഒളിഞ്ഞിരുന്നതുപോലെ ദൈവികലാവണ്യത്തിന്റെ മഹിമയും ചൈതന്യവും സകലത്തിലും നിഹിതമാണ്. ധ്യാനമാണ് തീ കത്തിക്കുക. ധ്യാനത്തിലൂടെയാണ് കണ്ണുകൾ പ്രകാശിക്കുന്നത്. ധ്യാനം ചൈതന്യമുണർത്തുന്നു. Iconosophy വെളിപ്പെടുത്തുന്നത്, എല്ലാ വസ്തുക്കൾക്കും ലോഗോസ് (Logos) ഉണ്ടെന്നാണ്. അതായത്, ഒരു ആന്തരികലോകമുണ്ട് (Entelechy). ഓരോന്നിന്റെയും സംഘടനയുടെ ചൈതന്യം അതാണ്.

നയനാനന്ദകരമായതിനെയാണ് ലോകം സൗന്ദര്യം എന്നു വിളിക്കുക. തിരുവെഴുത്തിൽ അങ്ങനെയല്ല. ഉള്ളിലുള്ള വെളിച്ചം അണഞ്ഞുപോയാലുള്ള ഇരുളിനെക്കുറിച്ചും, നിങ്ങളുടെ വെളിച്ചം മറ്റുള്ളവരുടെ പ്രകാശമായിത്തീരുന്നതിനെക്കുറിച്ചുമാണ് തിരുവചനം ഭാരപ്പെടുന്നത്. വി. പത്രോസിന്റെ വാക്കുകളിൽ, നിങ്ങളുടെ അലങ്കാരം തലമുടി പിന്നുന്നതും പൊന്നണിയുന്നതും വസ്ത്രം ധരിക്കുന്നതും ഇങ്ങനെ പുറമേയുള്ളതല്ല, സൗമ്യതയും സാവധാനതയുമുള്ള മനസ്സ് (1 പത്രോസ് 3:3). ഈ ആന്തരിക സൗന്ദര്യമാണ് ധ്യാനവിഷയം. ഒരു ദാസവേഷം കൊണ്ടാണ് ക്രിസ്തുവിന്റെ ലാവണ്യം മറയ്ക്കപ്പെട്ടിരുന്നത്. അവന് രൂപഗുണം ഇല്ല, കോമളത്വം ഇല്ല; കണ്ടാൽ ആഗ്രഹിക്കത്തക്ക സൗന്ദര്യവുമില്ല (യെശ. 53:2). പുറമെയുള്ളതിനെ മറന്ന് ഉള്ളിലേക്ക് കാതങ്ങൾ പിന്നിട്ട വിശുദ്ധ വിഡ്ഢികളുടെ (Holy fools) സന്ന്യാസചര്യകളെ ഓർമ്മിക്കുക. ഉള്ളടരുകളിലെ നിധി തേടിയുള്ള പ്രയാണങ്ങളാണ് ഇവ ആവശ്യപ്പെടുന്നത്. ഉൾവെളിച്ചത്തിന്റെ ഉത്സവം താബോറിലാണ് നാം കണ്ടുമുട്ടുക. ക്രിസ്തുവിന്റെ രൂപാന്തരം വാസ്തവത്തിൽ ശിഷ്യന്മാരുടെ രൂപാന്തരമായിരുന്നു. ദാസവേഷം പൂണ്ടവനിൽ ഗുപ്തമായിരുന്ന ആന്തരിക തേജസ്സ് ദർശിക്കുവാൻ ശിഷ്യന്മാരുടെ കണ്ണുകൾ തുറക്കപ്പെട്ടു. ഈ തുറവി നിരന്തരമായ ദൈവസംസർഗ്ഗത്തിലൂടെയാണ് സാധ്യമാകുന്നത്. അവന്റെ കൂടെ നടക്കുന്നവർക്കാണ് അനുഭവമാകുന്നത്. ആരാധന ദൈവത്തോടൊപ്പമുള്ള സഞ്ചാരമാണ്. ആരാധനയാണ് നമ്മെ വിമലീകരിക്കുക. എബ്രായർ 5:14 ൽ, ആരാധനയിലുള്ള തഴക്കം ഇന്ദ്രിയങ്ങൾക്ക് സമ്മാനിക്കുന്നത് ദൈവിക പരിജ്ഞാനമാണെന്ന് പറയുന്നു. നന്മയും തിന്മയും തിരിച്ചറിയുന്ന വിവേചനത്തിന്റെ ആത്മാവ്. കൂടെ നടക്കുന്നതിൽനിന്നും തെറ്റിപ്പോയ ആദമിന് നഷ്ടമായ ആത്മീയ പരിപാകതയാണ് ആരാധന/ ദൈവ സംസർഗ്ഗത്തിലൂടെ വീണ്ടെടുക്കുന്നത്.

**പൗരസ്ത്യ ആരാധനയും ഐക്കൺ ചിത്രങ്ങളും**

ഓർത്തഡോക്സ് ആരാധനാ പാരമ്പര്യത്തിലെ ഐക്കൺ ചിത്രങ്ങളുടെ സാംഗത്യം ഈ പശ്ചാത്തലത്തിൽ വിശദീകരിക്കുന്നത് കരണീയമെന്ന് കരുതുന്നു. പൗരസ്ത്യ ക്രൈസ്തവ സൗന്ദര്യശാസ്ത്രം നൽകുന്ന വേറിട്ട സൗന്ദര്യാന്വേഷണ മാർഗ്ഗത്തോട് അങ്ങേയറ്റത്തെ നീതിപുലർത്തുന്നവയാണ് 'ഐക്കൺ ' ചിത്രങ്ങൾ. വി. ബസേലിയോസിന്റെ വാക്കുകളിൽ, വാക്കുകൾ ശബ്ദങ്ങൾകൊണ്ട് പ്രഘോഷിക്കുന്നത് ചിത്രങ്ങൾ അവയുടെ അവതരണങ്ങൾകൊണ്ട് സാധിക്കുന്നു എന്നാണ്. നിരക്ഷരരുടെ പുസ്തകം എന്ന് സമാസ്കസിലെ വി. യോഹന്നാൻ ഐക്കൺ ചിത്രങ്ങളെ വിശേഷിപ്പിക്കുന്നു. 'ഐക്കൺ' എന്ന വാക്കിന്റെ അർത്ഥം 'പ്രതിരൂപം' (Image) എന്നാണ്. ഐക്കൺ ഒരു വാതിൽ എന്ന് വിളിക്കപ്പെടുന്നു. അനുഭവത്തിന്റെ ഒരു പുതിയ വൻകരയിലേക്ക് കരേറ്റുന്ന വാതിൽ. ഗ്രീക്ക്, റഷ്യൻ ഓർത്തഡോക്സ് പാരമ്പര്യങ്ങളിൽ ഇവ നിറസാന്നിധ്യമാണ്. ക്രിസ്തുവിൽ ആരംഭിച്ച് ദൈവമാതാവ്, പരിശുദ്ധന്മാർ, രക്ഷാകരചരിത്രത്തിലെ സംഭവങ്ങൾ എന്നിങ്ങനെ തുടരുന്ന നിരവധി ഐക്കൺ ചിത്രങ്ങളുണ്ട്. മനുഷ്യ നിർമ്മിതിയല്ലാത്ത വിശുദ്ധ മുഖം (Acheiropoietes) എന്ന ചിത്രത്തിലാണ് കിഴക്കൻ പാരമ്പര്യത്തിലെ ഐക്കൺ ചരിത്രം ആരംഭിക്കുന്നത്. കുഷ്ഠരോഗിയായിരുന്ന അബ്ഗാർ രാജാവ് യേശുക്രിസ്തുവിനെ കാണാൻ ആഗ്രഹിക്കുന്നു. സ്വരാജ്യത്തേക്ക് ക്രിസ്തുവിനെ ക്ഷണിക്കുന്നതിന് പ്രതിനിധികളെ അയച്ചു. എന്നാൽ ക്രിസ്തുവിന്റെ അന്ത്യനാളുകൾ സമീപിച്ചിരുന്നു. തന്നെ സമീപിച്ചവർക്ക് ഒരു തൂവാലയിൽ താൻ സ്വമുഖം ഒപ്പി നൽകി. ഈ ചിത്രമാണ് Acheiropoietes. പാശ്ചാത്യപാരമ്പര്യത്തിലെ വെറോനിക്കായുടെ കൈലേസുമായി സാമ്യം ഉണ്ട്. കന്യകമറിയമിന്റെയും യേശുവിന്റെയും ചിത്രമെഴുതിയ (Hodigitria) വി. ലൂക്കോസാണ് ആദ്യ 'ഐക്കണോഗ്രാഫർ' എന്ന് മറ്റൊരിടത്ത് അവകാശപ്പെടുന്നുണ്ട്. കിഴക്കൻ സഭകളിൽ ഐക്കണോഗ്രഫി വളരെയേറെ പ്രാധാന്യം നേടി. ദേവാലയങ്ങളിൽ ഐക്കൺ ചിത്രങ്ങൾ നിറഞ്ഞു. എണ്ണത്തിരികൾ ഐക്കണുകളുടെ മുമ്പിൽ വയ്ക്കുന്നതാണ് പതിവ്. ധൂപാർപ്പണം നടത്തുന്നുണ്ട്. കാലപുരോഗതിയിൽ ആരാധനയിലെ ഐക്കൺ സാന്നിധ്യം വിവാദവിഷയമായി. വിഗ്രഹാരാധനയ്ക്കെതിരായ ദൈവകൽപ്പനയുടെ നഗ്നമായ ലംഘനമാണ് ഓർത്തഡോക്സ് ആരാധനയിൽ നടമാടുന്നതെന്ന ആരോപണമുണ്ടായി. എ.ഡി. 726 -ൽ റോമാ സാമ്രാജ്യത്തിൽ ലിയോ മൂന്നാമൻ ചക്രവർത്തിയുടെ കാലത്ത് ഇത് സംബന്ധിച്ച് ഒരു ലഹള നടന്നു (Iconoclasm). എന്നാൽ ഡമാസ്കസിലെ വി. ജോൺ, തിയഡോർ, പാത്രിയർക്കീസ് നിസിഫോറസ് എന്നിവർ സത്യവിശ്വാസ സംരക്ഷകരായി എഴുന്നേറ്റു. ഐക്കണുകളുടെ ദൈവശാസ്ത്രത്തെ ആധികാരികമായി ഇവർ വിശദീകരിച്ചു.

മലങ്കര ഓർത്തഡോക്സ് സഭാ പാരമ്പര്യത്തിൽ ഐക്കൺ ചിത്രങ്ങൾ പ്രചുരപ്രചാരം നേടിയിട്ടില്ല. ആയതിനെക്കുറിച്ചുള്ള സമഗ്രമായ ഒരു അന്വേഷണം പുരോഗമിച്ചിട്ടുമില്ല. പൊതു മാനദണ്ഡങ്ങളിൽനിന്ന് വ്യതിചലിക്കാതെ തദ്ദേശീയമായ ഒരു സഭാചിത്രകല സംസ്കാരം രൂപപ്പെടുത്തുന്നതിനുള്ള സാധ്യത നമുക്കേറെയുണ്ട്. പ്രത്യേകിച്ചും ക്ഷേത്രകലകൾക്ക്/വിശുദ്ധ കലകൾക്ക് പ്രസക്തിയുള്ള ഒരു ദേശത്ത് തനതും പൊതുവുമായ ഒരു ചിത്രകലാ പാരമ്പര്യത്തെ ചിട്ടപ്പെടുത്താവുന്നതാണ്.

**ഐക്കൺ ചിത്രങ്ങളുടെ ദൈവശാസ്ത്രം**

വി. ഐക്കണുകളുടെ സത്യവും സാംഗത്യവും വെളിപ്പെടുത്തുന്ന ആധികാരിക ഗ്രന്ഥമാണ് "Three Treatises in the Defence of Holy Icons" by 'John of Damascus' ഐക്കൺ വിവാദത്തിലെ പ്രധാന എതിർവാദങ്ങൾ തിരുവെഴുത്തിലെ ചില ഭാഗങ്ങൾ ഉദ്ധരിച്ചുകൊണ്ടുള്ളതായിരുന്നു. ഒരു വിഗ്രഹവും നിനക്കായി ഉണ്ടാക്കരുത്. മുകളിൽ സ്വർഗ്ഗത്തിലുള്ളതോ താഴെ ഭൂമിയിലുള്ളതോ ഭൂമിക്കടിയിൽ വെള്ളത്തിലുള്ളതോ ആയ യാതൊന്നിന്റെയും ബിംബം

ഉണ്ടാക്കരുത് (പുറപ്പാട് 20:4), (ആവർത്തനം 4:16–19) പ്രതിബിംബങ്ങളെ നിരോധിച്ചുകൊണ്ടുള്ള ഈ കൽപനയാണ് ഐക്കൺ വിരുദ്ധ കലാപത്തിന്റെ ആധാരം. നവീകരണസഭകളും സമാനനിലയിൽ ഇക്കാലത്ത് ദേവാലയത്തിലെ ചിത്രങ്ങളെച്ചൊല്ലി തർക്കവാദങ്ങൾ ഉന്നയിക്കുന്നുണ്ട്. ഡമാസ്കസിലെ യോഹന്നാന്റെ വാദങ്ങളുടെ സംക്ഷിപ്തം ശ്രദ്ധിക്കുക. അദ്ദേഹം പറയുന്നു, പഴയനിയമകാലത്ത് ദൈവം ജനത്തിന് പ്രത്യക്ഷനായത് ശബ്ദത്തിലും വചനത്തിലുമാണ്. അവൻ അശരീരിയായിരുന്നു. യിസ്രയേൽ ജനം യാതൊരുവിധ രൂപവും കണ്ടില്ല. കർത്താവ് അഗ്നിമധ്യത്തിൽ നിന്നുകൊണ്ട് നിങ്ങളോട് അരുൾ ചെയ്തു, നിങ്ങൾ വാക്കുകളുടെ ധ്വനി കേട്ടു. രൂപമൊന്നും കണ്ടില്ല. സ്വരം മാത്രം! (ആവർത്തനം 4:12). ഈ വാക്യത്തെ തുടർന്നാണ് നിരോധന കൽപന പുറപ്പെടുന്നത് (ആവർത്തനം 4:16–19). കാണപ്പെടുന്ന എന്തിന്റെയെങ്കിലും പ്രതിബിംബം നിർമ്മിക്കുന്നതിനെ വിലക്കുന്നു. തന്റെ രൂപം നിർമ്മിക്കുന്നതും ദൈവം തടയുന്നു. ഇവിടെയാണ് സൂക്ഷ്മവിചാരം നടത്തേണ്ടത്. മോശയോ ജനമോ ഇതുവരെയും കണ്ടിട്ടില്ലാത്തവന്റെ എന്ത് രൂപമാണ് ചമയ്ക്കുക? കേവലം ശബ്ദം മാത്രമാണ് അവരുടെ ദൈവാനുഭവം. കണ്ണുകൾ കണ്ടിട്ടില്ലാത്തതിന്റെ പ്രതിരൂപം എപ്രകാരമാണ് ഉണ്ടാക്കുക? ലഭ്യമായത് വചനം മാത്രമാണ്. അതാകട്ടെ മോശ കൽപ്പലകങ്ങളിൽ ആലേഖനവും ചെയ്തു. അവാച്യവും അശരീരിയുമായ ഒന്നിനെ, ആകൃതിയോ പരിമിതിയോ ഇല്ലാത്ത ഒന്നിനെ എങ്ങനെ രൂപപ്പെടുത്തും? കാരണം ഇസ്രായേൽ ജനത കേൾക്കുക മാത്രമാണ് ചെയ്തത്; കാണുകയായിരുന്നില്ല. വി. യോഹന്നാൻ തുടരുന്നു, ഇത് അരൂപിയായ ദൈവത്തിന്റെ പ്രതിരൂപം നിർമ്മിക്കുന്നതിനുള്ള സ്പഷ്ടമായ നിരോധനമായിരുന്നു. അശരീരിയായവൻ ശരീരിയായിത്തീർന്ന് നമുക്ക് ദൃശ്യനായപ്പോൾ തന്റെ മാനുഷികതയുടെ അവതരണങ്ങൾ നമുക്ക് സാധ്യമാണ്. അദൃശ്യനായവൻ ജഡം ധരിച്ചപ്പോൾ ദൃശ്യനായി. ദാസവേഷം സ്വീകരിച്ച് മനുഷ്യനായിത്തീർന്നു (ഫിലി. 2:6–7). തന്റെ മനുഷ്യാവതാര സംഭവങ്ങളെ വാക്കുകൾകൊണ്ട് ഗ്രന്ഥങ്ങളിലും, നിറങ്ങൾകൊണ്ട് ചിത്രങ്ങളിലുമെഴുതുക. അരൂപിയായവന്റെ പ്രതിരൂപമുണ്ടാക്കുന്നത് കളവാണ്. കാരണം, അത് കേവലം ഭാവനയിൽ നിന്നുളവാകുന്നത് മാത്രമാണ്. അതിനാൽ അത് അസത്യവും വ്യാജവുമായിരിക്കും.




ഏതെങ്കിലും സൃഷ്ടിയുടെ സാദൃശ്യം നിർമ്മിക്കുന്നതിനെയും നിരോധിക്കുന്നുണ്ടല്ലോ. വിശുദ്ധന്മാരുടെ ഐക്കണുകൾ ഇവിടെ ചോദ്യം ചെയ്യപ്പെടുന്നുണ്ട്. അതിനെക്കുറിച്ചുള്ള പ. പിതാവിന്റെ അഭിപ്രായം കേൾക്കുക, ആദിമനുഷ്യനായ ആദമിന്റെ പതനത്തോടെ ഭൗമികലോകം ദ്രവത്വത്തിന് വിധേയമായി. അതിനാൽ സൃഷ്ടമായ യാതൊന്നിന്റെയും പ്രതിരൂപം അനശ്വരതയിലേക്ക് നയിക്കുന്നതിന് പര്യാപ്തമല്ല. മരണവും വിഘടനവും പ്രകൃതത്തിൽ വന്നു പിച്ചവച്ചവയെല്ലാം നശ്വരതയിലേക്കാണ് നടത്തുക. പാപപങ്കിലമായതിന്റെ പ്രതിരൂപങ്ങൾക്ക് അകളങ്കിത സത്യത്തിലേക്ക് നമ്മെ ഉയർത്താനാവില്ല. എന്നാൽ ഒരു കാര്യം ഓർമ്മിക്കേണ്ടതുണ്ട്. യഹോവയുടെ മാർഗ്ഗനിർദ്ദേശങ്ങൾക്കനുസൃതമായി സമാഗമനകൂടാരം ചമയ്ക്കുമ്പോൾ കെറൂബുകളുടെ രൂപം നിർമ്മിക്കുന്നതായി കാണുന്നുണ്ട് (പുറപ്പാട് 25:18–1). പ്രത്യക്ഷത്തിൽ ഇത് കൽപന ലംഘനമായിത്തന്നെ കരുതാവുന്നതാണല്ലോ! എന്നാൽ നാം ഗ്രഹിക്കേ ആത്മീയ അർത്ഥതലങ്ങളുണ്ട്. കലയിലൂടെ ആത്മീയ യാഥാർത്ഥ്യങ്ങളെ പ്രതിഫലിപ്പിക്കുന്നതിന്റെ സാധ്യതയാണ് ഇവിടെ അനാവരണം ചെയ്യപ്പെടുന്നത്. ശില്പിയായ ബസാലേലിനെക്കുറിച്ച് പരാമർശിക്കുന്നത് ശ്രദ്ധിക്കുക, എല്ലാ കൈത്തൊഴിലുകൾക്കും വേണ്ട അറിവും സാമർത്ഥ്യവും ബുദ്ധിയും കരവിരുതും നൽകി ദൈവചൈതന്യത്താൽ ഞാൻ അയാളെ നിറച്ചിരിക്കുന്നു (പുറ. 31:1–5). ദിവ്യകല സാമാന്യകഴിവുകൊണ്ട് മാത്രം സാധ്യമല്ല. അത് ദൈവാത്മാവിന്റെ ജ്ഞാനത്തിൽ നിന്നുയരുന്നതാണ്. അതിമനോഹരമായ ചിത്രപ്പണികളാൽ ദേവാലയം രൂപപ്പെടുത്തിയ ശലോമോൻ ദൈവത്തോട് ചോദിച്ച് വാങ്ങിയതും ഇതേ ജ്ഞാനം തന്നെയാണ് (1 രാജാ. 6:23–25). ദൈവീക പ്രചോദനമാണ് ആരാധനകലയുടെ (Liturgical art) അടിസ്ഥാനതത്വം. വ്രതശുദ്ധിയോടെ നോമ്പുകാലത്ത് ഐക്കണുകൾ രചിക്കണമെന്ന പരിശീലനത്തിന്റെയും പിന്നിൽ ഈ ബോധ്യമുണ്ട്. ദിവ്യകലയും വ്യവഹാര കലയും തമ്മിൽ വ്യത്യസ്തത പുലർത്തുന്നതിൽ ഇതും ഒരു കാരണമാണ്. മുന്നമേ സൂചിപ്പിച്ചിട്ടുള്ളത് പോലെ പഴയ നിയമം ഇസ്രായേൽ കേട്ട് അനുസരിക്കുകയായിരുന്നു. പഴയനിയമം പുതിയനിയമത്തിന്റെ നിഴലുകൾ സമ്മാനിക്കുന്നു (എബ്രായർ 10:1). പുതിയനിയമമാകട്ടെ പൊരുളറിഞ്ഞ കാലമാണ്. ശിഷ്യന്മാർ മനുഷ്യാവതാരം ചെയ്ത ക്രിസ്തുവിനെ കണ്ടു. തമ്പുരാന്റെ വാക്കുകളിൽ, എന്നാൽ നിങ്ങളുടെ കണ്ണുകൾ ഭാഗ്യമുള്ളവയാണ്; അവ കാണുന്നു. നിങ്ങളുടെ കാതുകൾ ഭാഗ്യമുള്ളവയത്രേ; അവ കേൾക്കുന്നു (വി. മത്തായി 13:16). യോഹന്നാൻ ശ്ലീഹാ അത് വ്യക്തമാക്കുന്നുണ്ട്. ദൈവത്തെ ആരും ഒരു നാളും കണ്ടിട്ടില്ല; പിതാവിന്റെ മടിയിലിരിക്കുന്ന ദൈവം തന്നെയായ ഏകജാതനാണ് അവനെ വെളിപ്പെടുത്തിയിരിക്കുന്നത് (1:18), ശിഷ്യന്മാർ തന്റെ കഷ്ടതയും സഹനവും മഹിമയും അത്ഭുതങ്ങളും എന്നിങ്ങനെ സകലത്തിനും സാക്ഷികളായി. നമുക്കും ഇത് തന്നെയാണ് ആഗ്രഹം. ശ്ലീഹന്മാരിൽനിന്ന് പൂർവ്വപിതാക്കന്മാർ പ്രാപിച്ചിട്ടുള്ളതും പൂർവ്വപിതാക്കന്മാർ നമ്മെ ഭരമേൽപ്പിച്ചിട്ടുമുള്ളതും ഈ അനുഭവമാണ്. വാക്കുകളിലും പ്രതിരൂപങ്ങളിലും എഴുതപ്പെട്ടതും പറയപ്പെട്ടതുമായ നേരറിവുകളുടെ ധ്യാനത്തിലൂടെയാണ് അവരുടെ അനുഭവലോകത്തിലേക്ക് നമ്മളും ആനയിക്കപ്പെടുന്നത്. വിശുദ്ധഗ്രന്ഥം പോലെതന്നെ ഐക്കണുകളും തന്റെ വിസ്മയകരമായ രക്ഷണ്യപ്രവൃത്തികളിലേക്ക് നമ്മുടെ ബോധത്തെ ഉയർത്തുന്നു. ഉന്നതസംഗതികളെക്കുറിച്ചുള്ള ധ്യാനം വിചാരങ്ങളെ ശുദ്ധീകരിക്കുന്നു. കാഴ്ചയെ തെളിമയുള്ളതാക്കുന്നു. ആന്തരിക ലോകത്തെ ചൈതന്യവത്താക്കുന്നു. കണ്ണ് തെളിവുള്ളതെങ്കിൽ ശരീരം പ്രഭാപൂരിതമാകുന്നു.

ക്രിസ്തുവിനോട് ചേർന്ന് ആദ്യം വിമലീകരിക്കപ്പെട്ടത് കന്യകയാണ്. പഴയനിയമത്തിലും ക്രിസ്തുവിന്റെ മുൻകുറികളോടൊപ്പം കന്യകയുടെ നിഴൽചിത്രങ്ങളും ഏറെയുണ്ട്. ഇസ്ഹാക്കിന്റെ ബലി, കുഞ്ഞാട്, പിച്ചള, സർപ്പം എന്നിങ്ങനെ പലതും ക്രിസ്തുവിന്റെ സൂചകങ്ങളാകുമ്പോൾ ദൈവത്തിനും മനുഷ്യർക്കും മദ്ധ്യസ്ഥയായ എസ്തേർ, മന്നാ ഇട്ടുവച്ച ചെപ്പ്, അഹറോന്റെ തളിർത്ത വടി എന്നിങ്ങനെ കന്യകയുടെ ദൃഷ്ടാന്തങ്ങളും നിരവധിയായിട്ടുണ്ട്. ഇതേ കാരണംകൊണ്ട് തന്നെ ആദ്യം നിർമ്മിക്കപ്പെട്ട ഐക്കണുകളും ക്രിസ്തുവിന്റേതും കന്യകയുടേതുമാണ്. പിന്നീട് വിശുദ്ധ പിതാക്കന്മാരുടെ ഐക്കണുകൾ രൂപപ്പെട്ടു. വിശുദ്ധന്മാരുടെ ഐക്കണുകൾ രചിക്കുമ്പോൾ കേവലം ഛായാചിത്രങ്ങളല്ല എഴുതുന്നത്. അവരുടെ ബാഹ്യപ്രകൃതികളുടെ തത്സ്വരൂപം വരയ്ക്കപ്പെടുമ്പോൾ യഥാർത്ഥത്തിൽ ആ പ്രതിരൂപം അവരെ ചരിത്രകാലത്തിൽ (Historical Time) ചുരുക്കുന്നു. ഐക്കണുകൾ ആരാധനയുടെ ഭാഗമായതിനാൽ അത് ദിവ്യകാല ബന്ധിതമാണ് (Sacred Time). വിശുദ്ധകാലം നിതൃതയാണ്. നിത്യവെളിച്ചത്തിലേയ്ക്കുള്ള വഴികാട്ടികളാണ് വിശുദ്ധന്മാർ. ഒരു വിശുദ്ധനെ ആദരിക്കുമ്പോൾ കേവലം ഒരു മനുഷ്യന്റെ സൽഗുണങ്ങളെയല്ല; മറിച്ച് ആ വ്യക്തിയിൽ പ്രകാശിതമായ ദൈവസ്വരൂപത്തെയാണ് നാം വണങ്ങുന്നതെന്ന പൗരസ്ത്യ ദൈവശാസ്ത്രം ഇവിടെ ഓർമ്മിക്കേണ്ടതുണ്ട്. ദൈവമഹത്വത്തിന്റെ അടയാളങ്ങളാണ് വിശുദ്ധന്മാർ. വി. ബസേലിയോസ് ആരായുന്നുണ്ട്, ചക്രവർത്തിയുടെ പ്രതിരൂപങ്ങൾ പട്ടണങ്ങളിൽ സ്ഥാപിച്ചിട്ടുണ്ട്. അവയെ ബഹുമാനിക്കുന്ന ആളുകൾ കേവലം രൂപങ്ങളെയല്ല ചക്രവർത്തിയെത്തന്നെ ആദരിക്കുന്നുവെന്ന് ആർക്കാണറിയാത്തത്? നിയോപ്പോലീസിലെ ലിയോണന്റിയസിന്റെ ഭാഷയിൽ, കുരിശ് രൂപം ലഭിച്ചതുകൊണ്ടാണ് തടി വന്ദിക്കപ്പെടുന്നത്. രാജകീയ മുദ്രയിൽ ചുംബിക്കുമ്പോൾ കടലാസിനെയും മഷിയേയുമല്ല, രാജാവിനെയാണ് ചുംബിക്കുന്നത്. ഐക്കണുകൾ ജാലകങ്ങളാകുന്നത് ഈ അർത്ഥത്തിൽ തന്നെയാണ്.

സത്യത്തിൽ മനുഷ്യാവതാരം തന്നെയാണ് ഐക്കണുകളുടെ അടിസ്ഥാനം. വീണുപോയ പ്രതിരൂപത്തെ ആദിലാവണ്യത്തിലേയ്ക്ക് പുനരാക്കുന്ന മനുഷ്യാവതാരം. ഐക്കണുകൾ ഓർമ്മിപ്പിക്കുന്നത് പ്രവൃത്തിലേ

യ്ക്കുള്ള മടക്കത്തെയാണ്. ഉല്പത്തി 1:26-ൽ വെളിപ്പെടുന്ന ത്രിത്വപദ്ധതിയിൽ, നാം നമ്മുടെ സ്വരൂപത്തിലും സാദൃശ്യത്തിലും (Image and Likeness) മനുഷ്യനെ സൃഷ്ടിക്കുന്നതിനെക്കുറിച്ചാണ് പറയുന്നത്. പിതാക്കന്മാരുടെ വ്യാഖ്യാനം ശ്രദ്ധിക്കുക. മനുഷ്യൻ സൃഷ്ടിക്കപ്പെട്ടത് ദൈവസ്വരൂപത്തിലാണ് (Image). മനുഷ്യൻ വളരേണ്ടത് ദൈവസാദൃശ്യ (Likeness) ത്തിലേയ്ക്കാണ്. ദൈവസ്വരൂപം ഒരു സാധ്യതയും ദൈവസാദൃശ്യം ആർജ്ജിക്കേണ്ട സിദ്ധതയുമാണ്. വി. മാമോദീസായിലൂടെ ക്രിസ്തുവിനെ ധരിക്കുന്നു. ദൈവകൃപാതിരേകത്താൽ നഷ്ടപ്പെട്ടുപോയ ദൈവസ്വരൂപം വീണ്ടെടുത്തു. ഇതാണ് വീണ്ടും ജനനം. നന്മയിലുള്ള പുരോഗമനമാണ് സ്നാനമേറ്റവരെ ദൈവസാദൃശ്യത്തിലേയ്ക്ക് നയിക്കുക. വിശ്വാസം, പ്രത്യാശ, സ്നേഹം എന്നിങ്ങനെയുള്ള മൗലിക ഗുണങ്ങളിൽ വളരുന്നതിലൂടെയാണ് ആത്മീയ വർദ്ധനവ് കൈവരിക്കുക - ഫോട്ടിസിലെ ഡിയാഡോക്കസ് പറയുന്നു, ഒരു ചിത്രകാരൻ ആദ്യം രേഖാചിത്രമാണ് കോറുന്നത്. പിന്നീട് നിറം ചാലിച്ച് പൂർത്തീകരിക്കുന്നു. അതുപോലെ, വി. മാമ്മോദീസായിലൂടെ ദൈവകൃപ സ്വരൂപം വീണ്ടും നൽകുന്നു. നമ്മുടെ ഇച്ഛാബലത്തിന്റെ (Will) സദുപയോഗത്താൽ നാം ദൈവസാദൃശ്യത്തിലേയ്ക്ക്, തേജസ്സിൽനിന്ന് തേജസ്സിലേക്ക് ആത്മാവിന്റെ സൗന്ദര്യം ഉയർത്തുന്നു. വി. ബസ്സേലിയോസിന്റെസൃഷ്ടി വിവരണത്തിൽ (Hexameron) ഇങ്ങനെ പറയുന്നു, മനുഷ്യൻ സൃഷ്ടിയുടെ അതിരാണ്. അവനിൽ സൃഷ്ടികർമ്മം അവസാനിക്കുന്നു. സൃഷ്ടലോകത്തിന്റെയും വരുവാനുള്ള ലോകത്തിന്റെയും അതിർരേഖയിൽ ദൈവം അവനെ നിർത്തി. സകല സൃഷ്ടിയെയും ദൈവീകരണത്തിലേയ്ക്ക് നയിക്കുകയെന്നതാണ് മനുഷ്യധർമ്മം. രണ്ടാം ആദമായ ക്രിസ്തുവിൽ ഇത് സമാരംഭിക്കുന്നു. ക്രിസ്തു വാതിലാകുന്നു. അവന്റെ ശരീരത്തിലൂടെ കടന്നുപോകാത്തവൻ അപ്പുറം കടക്കുന്നില്ല. പുതിയ അനുഭവത്തിലേക്ക് പ്രവേശിക്കുന്നില്ല. അവൻ അദൃശ്യനായ ദൈവത്തിന്റെ പ്രതിരൂപമാണ്: സർവ്വസൃഷ്ടികളിലും ആദ്യജാതൻ. അവനിലാണ് സ്വർഗ്ഗത്തിലും ഭൂമിയിലുമുള്ള ദൃശ്യവും അദൃശ്യവുമായ സകലവും സൃഷ്ടിക്കപ്പെട്ടത്.... അവനിൽ സർവ്വ സമ്പൂർണ്ണതയും വസിക്കുവാൻ പിതാവിന് പ്രസാദം തോന്നി. (കൊലോസ്യർ 1:16, 19). ഒന്നാമത്തെ ആദം ദൈവത്തിന്റെ വിളിയോട് ഗുണപരമായ പ്രതികരണം കാണിച്ചില്ല. ദൈവകല്പന ലംഘിച്ചു. ദൈവത്തിൽ നിന്നകന്നപ്പോൾ ഇച്ഛാബലം ക്ഷയിച്ചു. പാപംമൂലം അവൻ ചിതറപ്പെട്ടു. അത് പ്രപഞ്ചത്തിന് ദുരന്തകാരണമായി. മനുഷ്യൻമൂലം ലോകം ദൈവമഹത്വത്തെ ഘോഷിക്കുന്നതിൽനിന്ന് തടയപ്പെട്ടു. മനുഷ്യന്റെ ആദിമ സംശുദ്ധി വീണ്ടെടുക്കലാണ് മനുഷ്യാവതാര ലക്ഷ്യം. നവീന ദൈവശാസ്ത്രജ്ഞനായ വി. ശിമയോൻ പറയുന്നു, ദൈവം തന്റെ പുത്രനെ ലോകത്തിലേയ്ക്ക് അയച്ചു. താൻ പൂർണ്ണദൈവവും പൂർണ്ണമനുഷ്യനുമായി അവതരിച്ചു. അവന് തുല്യനായി ആരുമില്ല. എന്നിട്ടും അവൻ എന്തുകൊണ്ട് നിയമത്തിന് കീഴ്പ്പെട്ടിരിക്കുകയും തിന്മയോട് പോരാടുകയും ചെയ്തു? പാപമില്ലാത്തവനായ താൻ പാപികളായ നമുക്കുവേണ്ടി തിന്മയോട് അടരാടി സാത്താന്റെ ഒടുക്കത്തെ ആയുധമായ മരണത്തെ ജയിച്ചത് പാപമില്ലാതിരുന്നവനായ ആദമിന്റെ മൂലപ്രകൃതത്തെ (Original Nature) പുനർസൃഷ്ടിക്കുന്നതിനാണ്. പാപം മനുഷ്യന്റെ സ്വാഭാവിക പ്രകൃതത്തിലുള്ളതല്ല. ദൈവസൃഷ്ടമല്ല പാപം. സ്വാതന്ത്ര്യത്തിന്റെ ദുരുപയോഗത്തിലൂടെ തന്റെ പ്രകൃതത്തിൽ പുറമേ നിന്ന് പ്രവേശിച്ചതാണ് (Super Imposed on Human Nature) എന്ന് വിസ്മരിക്കരുത്.

മനുഷ്യാവതാരം കേവലം ആദിസുഗതയുടെ പുനരാവിഷ്ക്കാരം മാത്രമായിരുന്നില്ല; ഒപ്പം ഒന്നാമത്തെ ആദമിന് നേടാനാവാതെ പോയതിന്റെ സാക്ഷാത്ക്കാരവും കൂടെയാണ്. ഇത് രൂപാന്തരത്തിനും ദൈവീകരണത്തിനുമുള്ള മാർഗ്ഗം കാട്ടിത്തരലാണ്. മനുഷ്യഹിതവും ദൈവഹിതവും പരസ്പരപൂരിതമാകുന്ന ഇടമാണ് ദൈവരാജ്യം. സന്ന്യാസ ആശ്രമങ്ങളെക്കുറിച്ച് ദൈവരാജ്യാനുഭവങ്ങളുടെ മുൻരുചി പ്രദാനം ചെയ്യുന്നിടങ്ങളായി പറയാറുണ്ടല്ലോ! കാരണം തന്റേതായ എല്ലാ ഇഷ്ടങ്ങളേയും പൊതുനന്മയെപ്രതി ത്യജിക്കുന്നതിന് ഗുരുവിനോടുള്ള അനുസരണം ശീലിപ്പിക്കുന്നുണ്ട്. സ്വജീവിതത്തിൽ പരഹിതം നിറവേറ്റപ്പെടാനുള്ള സാധനകൾ! ആത്യന്തികമായി സ്വഹിതങ്ങൾക്ക് പകരം ദൈവഹിതം നടപ്പിലാക്കുന്നതിനുള്ള പാഠങ്ങൾ! ഇതിന്റെയൊരു പാരമ്യമാണ് ഗത്സമേനയിൽ കാട്ടിത്തരുന്നത്. ദൈവഹിതം നടപ്പിലാകുന്നിടം ദൈവരാജ്യമാണ്. ദൈവഹിതം നടപ്പിലാക്കുന്നവർ വിശുദ്ധന്മാരും. അതിനാൽ വിശുദ്ധന്മാർ ദൈവരാജ്യത്തിന്റെ അടയാളങ്ങളാണ്. ദൈവേഷ്ടം സ്വജീവിതത്തിൽ നിറവേറ്റപ്പെടാൻ പരിശ്രമിക്കുന്ന മനുഷ്യൻ ദൈവരാജ്യ അനുഭവത്തിലേയ്ക്കും ദിവ്യസ്വഭാവ പങ്കാളിത്തത്തിലേയ്ക്കും വളരുന്നു. വി. ബസേലിയോസും നസിയാൻസിലെ ഗ്രീഗോറിയോസും പറയുന്നത്, 'Man is a creation, but he is commanded to become God.' 'തൻ സാമ്യം താൻ പൂണ്ടിടുവാൻ നമ്മുടെ സാമ്യമവൻ പൂണ്ടു' എന്ന് വി. അത്താനാസ്യോസിന്റെ വരികൾ ഒരു ഗീതമായി നാം ചൊല്ലുന്നുണ്ട്.




ആദമിന്റെ അനുസരണക്കേട് ലോകത്തിന്റെ ക്രമരാഹിത്യത്തിനും ദ്രവത്വത്തിനും കാരണഭൂതമായെങ്കിൽ ദൈവത്തെ അനുസരിക്കുന്നതിലൂടെ ദിവ്യസ്വഭാവത്തിൽ പങ്കാളികളാകുന്ന വിശുദ്ധന്മാർ അതേ ലോകത്തിന്റെ രൂപാന്തരത്തിന് തുടക്കം കുറിക്കുന്നു. താബോറിലെ തേജസ്ക്കരണം ഭാവിഭാഗധേയത്തിന്റെ സൂചനയാണ്. വരുവാനുള്ള യുഗത്തിന്റെ ദർശനമാണ്. വിശുദ്ധന്മാരുടെ ശരീരങ്ങളും പ്രഭാപൂരിതമാകുന്നുവെന്ന് താബോർചരിത്രം ബോധ്യപ്പെടുത്തുന്നു. പഴയൊരു വിശ്വാസപാഠത്തിൽ പറയുന്നതുപോലെ 'The man whose soul is all on fire also transmits the glory attained internaly to his body, just as a fire treansfers its heat to iron.' വരുവാനുള്ള ലോകത്തിന്റെ പ്രകാശമാണ് വിശുദ്ധരിൽ വെളിപ്പെടുന്നത്. അവർ അക്ഷയമായ ലാവണ്യത്തിന്റെ അടയാളങ്ങളാണ്. ദിവ്യസ്വഭാവത്തിൽ സംബന്ധികളാണ്. അതിനാൽ ഒരു വിശുദ്ധന്റെ ഐക്കൺ കേവലം ഒരു സൃഷ്ടജീവിയുടെ പ്രതിരൂപം എന്ന നിലയിലല്ല; ദൈവീകരിക്കപ്പെട്ട ആദി പ്രകൃതത്തിന്റെ പ്രതിരൂപമായിട്ടാണ് ഗ്രഹിക്കേണ്ടത്. ഇത് ദ്രവത്വമുള്ള ജഡത്തെയല്ല; ആത്മീയ ശരീരത്തെയാണ് ചിത്രീകരിക്കുന്നത് (1 കൊരി. 15:35-46).

**ഐക്കണുകളുടെ വ്യതിരിക്തത:**

അരിസ്റ്റോട്ടിലിന്റെ കാവ്യമീമാംസ അനുകരണത്തിൽ അധിഷ്ഠിതമാണ്. പാശ്ചാത്യകലയും സാഹിത്യവും ഇതാണ് പിന്തുടരുന്നത്. ബാഹ്യപ്രകൃതിയുടെ അനുകരണം. അതിനാൽ എത്രമാത്രം സ്വഭാവികമായി രചിക്കപ്പെടുന്നുവോ അത്രയും മിഴിവ് ചിത്രങ്ങൾക്ക് കൽപിച്ച് നൽകും. ഒറിജിനൽ തോറ്റുപോകും എന്ന് നാം പറയാറുള്ള തരത്തിലാണ് ചമയ്ക്കുന്നത്. എന്നാൽ ഐക്കണുകളുടെ രചനാരീതി വ്യത്യസ്തമാണ്. പ്രത്യക്ഷത്തിൽ അസുന്ദരങ്ങളും അസ്വാഭാവികങ്ങളുമാണ് അവ. ചിത്രമെഴുത്ത് വശമില്ലാത്ത ആളുകളുടെ വിരുത് പോലെയാണ് അവ തോന്നുക. മുന്നമേ സൂചിപ്പിച്ചിട്ടുള്ളതുപോലെ ഇഹലോക ചരിത്രത്തിൽ പരിമിതങ്ങളായ രൂപങ്ങളുടെ അതേ ഛായാചിത്രമല്ല ഐക്കണുകൾ പകർത്തുക. കാരണം, അത് കേവലം എഴുപത് ഏറെയായാൽ എൺപത് സംവത്സരങ്ങളുടെ പ്രതിരൂപം മാത്രമാണ്. ഐക്കൺ ചരിത്രാതീതകാല അനുഭവങ്ങളുടെ സാക്ഷ്യപ്പെടുത്തലാണ് എന്നത് വിസ്മരിക്കരുത്. വരുവാനുള്ള ലോകത്തിന്റെ അടയാളങ്ങളാണ് കോറിയിടുന്നത്. നിത്യതയിലെ മുൻരുചികളാണ് സൂചിപ്പിക്കപ്പെടുന്നതത്രയും. കിഴക്കൻ പാരമ്പര്യങ്ങളിൽ, ഭാരതീയ ക്ഷേത്രകലകളിലും സമാനമായ ഒരാശയം ഉണ്ട്. വലിയ ശിരസ്സുകളും ചെറിയ ഉടലുകളുമുള്ള ചുവർചിത്രങ്ങളൊക്കെ നിർമ്മിക്കുന്നതിന് നൽകുന്ന വ്യാഖ്യാനം ശ്രദ്ധിക്കുക, അനന്തമായ ദൈവീക ലാവണ്യം പകർത്തുന്നതിനുള്ള സൃഷ്ടിയുടെ അശക്തിയാണ് അപൂർണ്ണരൂപങ്ങളിലും മറ്റും

സൂചിപ്പിക്കപ്പെടുന്നതത്രേ! പേർഷ്യൻ ചിത്രകലാപാരമ്പര്യവും ഇതേ വിവക്ഷകൾ നൽകുന്നുണ്ട്. വിഗ്രഹങ്ങളും ഐക്കണുകളും തമ്മിൽ എങ്ങനെ വ്യത്യാസപ്പെട്ടിരിക്കുന്നുവെന്നും സാന്ദർഭികമായി സൂചിപ്പിക്കട്ടെ. വിഗ്രഹങ്ങൾ അതിൽ തന്നെ ദൈവമായി ഗണിക്കപ്പെടുമ്പോൾ ഐക്കണുകൾ ദൈവമഹത്വത്തെ ഘോഷിക്കുന്ന മാധ്യമങ്ങളായിട്ടാണ് നിലകൊള്ളുന്നത്. ദേവന്മാരും വിശുദ്ധന്മാരും തമ്മിലുള്ള വ്യതിരിക്തതയും ഇവിടെതന്നെയാണ്. ഐക്കണുകളിലെ വ്യക്തികളുടെ രൂപങ്ങൾക്ക് അവരുടെ ദിവ്യസ്വഭാവപങ്കാളിത്തമനുസരിച്ചാണ് വലിപ്പം നിർണ്ണയിക്കപ്പെടുക. മരങ്ങൾ ആത്മീയ വളർച്ചയുടേയും ജീവവൃക്ഷത്തോടുള്ള സാമീപ്യത്തിന്റെയും പ്രതീകമായും; കൊടുമുടികൾ ആത്മീയ സാംഗത്യമുള്ള ഇടങ്ങളായും നിലകൊള്ളുന്നു. മനുഷ്യമുഖങ്ങളിൽ വായ് ചെറുതും കണ്ണും കാതും വലുതുമായി കാണാറുണ്ട്. വ്യർത്ഥഭാഷണങ്ങളിൽ നിന്നകന്ന്, മിണ്ടാതെയിരുന്ന് ദൈവമാരെയറിയുന്നവരുടെ ജാഗ്രതയും സാധനയും ഇത് ഓർമ്മിപ്പിക്കുന്നു. ഐക്കൺ രചിക്കുന്നതിനുള്ള പലകകൾ നിർമ്മിക്കുന്നതിന് വ്യക്തമായ മാർഗ്ഗ നിർദ്ദേശങ്ങളുണ്ട്. ചിത്രത്തിൽ ഉപയോഗിക്കുന്ന നിറങ്ങൾക്ക് സവിശേഷമായ അർത്ഥങ്ങൾ നൽകിയിട്ടുണ്ട്. ചിലത് ഇങ്ങനെയാണ്. വെള്ളനിറം നിത്യതയെയും വിശുദ്ധിയെയും കുറിക്കുന്നു. നീല എളിമയും വിരക്തിയും പൗരോഹിത്യവേഷവും, ചുവപ്പ്/പർപ്പിൾ നിറങ്ങൾ സ്നേഹവും രാജകീയ വസ്ത്രവും സൂചിപ്പിക്കുന്നു. പച്ചനിറം ജീവന്റെ സമൃദ്ധിയെയും പരിശുദ്ധാത്മാസാന്നിധ്യത്തെയും ദ്യോതിപ്പിക്കുന്നു. സുവർണ്ണം ദൈവീകതയെ അടയാളപ്പെടുത്തുന്നു. മഞ്ഞനിറം സത്യവും രക്ഷയും പ്രഖ്യാപിക്കുന്നു. സർവ്വോപരി ഐക്കൺ രചനാരീതിയും ഗൗരവതരമായ ഒരു സമീപനമാണ്. Progressive enlightenment എന്നാണ് ഈ രചനാസങ്കേതത്തെ വിശേഷിപ്പിക്കുന്നത്. ചിത്രമെഴുത്തിന്റെ പ്രാരംഭത്തിൽ കടുംനിറങ്ങൾ ചാലിക്കുന്നു. തുടർന്ന് ഇളംനിറങ്ങൾ നൽകി നേർപ്പിച്ച് പ്രകാശിതമാക്കുന്ന ശൈലിയാണ് ഇത്. ദൈവീക തേജസ്സിലേക്ക്/മഹത്വത്തിലേയ്ക്കുള്ള/ഹിതത്തിലേയ്ക്കുള്ള (energia) മനുഷ്യന്റെ വളർച്ചയെയാണ് ഐക്കണുകളും ആത്യന്തികമായി ഓർമ്മിപ്പിക്കുന്നത്. ഐക്കൺ രചയിതാക്കൾ വിശ്വാസജീവിതം നയിക്കുന്നവരാകണം. കലയും കഴിവും മാത്രം പോരാ; ജീവിതവിശുദ്ധിയും അനിവാര്യമാണ്. കേവല ഭാവനയല്ല; ധ്യാനമാണ് ആവശ്യപ്പെടുന്നത്. കാരണം 'അവരുടെ ഹൃദയം തേടുന്നതും വിരലുകളെഴുതുന്നതും തമ്മിൽ ഒരു അനുസ്യൂത ചേർച്ചയുണ്ട്. ധ്യാനപൂർവ്വം സത്യം' തേടുന്ന ഈ ദിവ്യകല ബാഹ്യപ്രത്യക്ഷതകളുടെ ആവിഷ്ക്കരണത്തെക്കാളും ആന്തരിക ലോകത്തെ ദൈവമഹിമയുടെ പ്രകാശനം ലക്ഷ്യമാക്കുന്നതിനാൽ ഇത് വ്യാവഹാരിക കലയിൽനിന്നും തികച്ചും വ്യത്യസ്തത പുലർത്തുന്നു.

**ഉപസംഹാരം**

ദൈവീക ലാവണ്യത്തെ മാനുഷിക നേത്രങ്ങൾക്ക് പ്രാപ്യമാക്കുന്ന ഭൗതികമാർഗ്ഗങ്ങളാണ് ഐക്കണുകൾ. ദേവാലയ ചാരുതയേറ്റുന്നു. വിശ്വാസസംബന്ധിയായ സംഗതികളിലേയ്ക്ക് ശ്രദ്ധയുയർത്തുന്നു. വിചാരത്തിന്റെ ഉന്നത തലങ്ങളിലേക്ക് കരേറ്റുന്നു. വിശുദ്ധന്മാരുടെ നന്മകളെ അനുകരിക്കുന്നതിന് പ്രചോദിപ്പിക്കുന്നു. ജീവിതത്തിൽ പുലർത്തേണ്ട ക്രിസ്തീയ മര്യാദകളെയും ലക്ഷ്യങ്ങളെയും ഓർമ്മിപ്പിക്കുന്നു. ക്രിസ്തീയ നിത്യതയെക്കുറിച്ചുള്ള ധ്യാനത്തിലേക്ക് ഇവ നമ്മുടെ ബോധത്തെ ഉയർത്തുക. സനാതനമായി നിലനിൽക്കുന്നവയോടുള്ള നിരന്തര സന്ധിയാണ് അനിത്യ വസ്തുക്കളോടുള്ള നമ്മുടെ ആസക്തികളിൽനിന്നും നമ്മെ വിമുഖരാക്കുക ആരാധനയുടെ ലക്ഷ്യവും ഇന്ദ്രിയങ്ങളുടെ വിമലീകരണമാണ്. അകളങ്കിതമായ സത്യദർശനത്തിലേയ്ക്കാണ് ആരാധനാ പരിസരങ്ങളിലെ സകലവും ഐക്കണുകൾ ഉൾപ്പെടെയുള്ള പ്രതീകങ്ങൾ നമ്മെ നയിക്കുന്നത്. ലോകത്തിന്റെ കൗദാശികമാനം / വിമലതലം വീണ്ടെടുക്കലാണ് ആരാധനയുടെ ലക്ഷ്യം. ഹൃദയത്തിന് ഗുണകരമായ അവസ്ഥാന്തരം ഉണ്ടാകലാണ് ഭക്തി. അത് കേവലം സ്വാർത്ഥം അന്വേഷിക്കലല്ല. ഓരോ ക്രിസ്ത്യാനിയും ജീവനുള്ള ഒരു ഐക്കൺ തന്നെയാണ്. ദൈവമഹത്വത്തെ ഘോഷിക്കുവാനും ചരിത്രത്തിൽ ദൈവരാജ്യത്തെയും അതിന്റെ ദിവ്യസ്വഭാവത്തെയും നിത്യപ്രകാശത്തെയും അടയാളപ്പെടുത്തുവാനാണ് നമ്മുടെയും വിളിയും തെരഞ്ഞെടുപ്പും. ആരാധനാ ജീവിതത്തിലൂടെ ക്രിസ്തുവിന്റെ ജീവനുള്ള പ്രതിരൂപങ്ങളായി (Icon) തീരുവാനുള്ള മനുഷ്യന്റെ പരിശ്രമത്തിൽ ഐക്കൺ ചിത്രങ്ങളും സാരവത്തായ പങ്കുവഹിക്കുന്നുവെന്ന് നിസ്തർക്കമാണ്.

**അനുബന്ധം**



പ്രശസ്തമായ ചില ഐക്കൺചിത്രങ്ങളും അവയുടെ ഭാഗികമായ അർത്ഥ വിവരണങ്ങളും ചേർക്കുന്നു.

1. വി. ത്രിത്വം, 2. ജനനം, 3. വി. ദൈവമാതാവ്, 4. മറുരൂപം.

**വി. ത്രിത്വത്തെ സൂചിപ്പിക്കുന്ന ഐക്കൺ**

ഉല്പത്തി 18:1-5 വരെയുള്ള വേദഭാഗത്തെ അടിസ്ഥാനമാക്കി മൂന്ന് ദൈവദൂതന്മാർ. അബ്രഹാമിന്റെ ഭവനവും മമ്രേയുടെ തോപ്പിലെ ഓക്ക് മരവും ചിത്രത്തിലുണ്ട്. നിരവധി വ്യാഖ്യാനങ്ങളാൽ സമ്പന്നമായ ഈ ഐക്കണിനെ സംബന്ധിച്ച ലളിതവും ആകർഷകവുമായ ഒന്ന് ഇപ്രകാരമാണ്.

സർവത്തിനും ഉറവിടമായ പിതാവിന് പിന്നിൽ മരം ചേർത്തിരിക്കുന്നത് അതിനെ ഏദനിലെ ജീവവൃക്ഷമായി അർത്ഥം നൽകിക്കൊണ്ടാണ്. ക്രിസ്തുവിന് പിന്നിൽ കാട്ടുന്ന അബ്രഹാമ്യഭവനം തന്റെ ശരീരമായ സഭയെ സൂചിപ്പിക്കുന്നു. റൂഹായുടെ സ്ഥാനം പാറക്കെട്ടുകൾക്ക് മുമ്പിലാണ്. അത് ഗിരിശൃംഗം, മാളികമുറി, താബോർ ആരോഹണം, പരിശുദ്ധാത്മാവിലുള്ള ആനന്ദം, പ്രവാചകദൗത്യം എന്നിങ്ങനെ നിരവധി അർത്ഥങ്ങൾ ഉൾക്കൊള്ളുന്നു റിബൺപോലെ തലയെ അലങ്കരിക്കുന്ന കെട്ടും; കൈയിലെ നീളമുള്ള വടിയും ആർക്ക് ഏഞ്ചൽസിനെ (പ്രധാന മാലാഖമാരെ) സൂചിപ്പിക്കുന്നു. Andrei Rublev (അന്ദ്രേ റുബ്ലേവ്) (1425) ആണ് ഈ ഐക്കണിന്റെ രചയിതാവ്. മൂന്ന് എന്ന സംഖ്യയുടെ ഒരു വ്യാഖ്യാനം ശ്രദ്ധേയമാണ്. ഒന്ന് ഏകാന്തതയുടെ സംഖ്യയാണ്. രണ്ട് വിഭജനത്തിന്റെതും, മൂന്ന് വിഭജനാതീതവുമാണ്. ത്രിത്വത്തിന്റെ അഖണ്ഡതയെ ഇത് സൂചിപ്പിക്കുന്നു.

**യേശുതമ്പുരാന്റെ ജനനം**

കർത്താവിന്റെ ജനനത്തെ വെളിപ്പെടുത്തുന്ന ഈ ഐക്കണിലെ മുഖ്യകഥാപാത്രങ്ങൾ ഗുഹയ്ക്കുള്ളിൽ കിടത്തിയിരിക്കുന്ന ശിശുവും മറിയാമും യൗസേഫും മാലാഖമാരും ആട്ടിടയരും വിദ്വാന്മാരും ആണ്. കിഴക്കുദിച്ച നക്ഷത്രത്തിന്റെ ശോഭ ഗുഹയിലേക്ക് പ്രവേശിക്കുന്നതിന്റെ ചിത്രണം ശ്രദ്ധേ

യമാണ്. പാപാന്ധകാരത്തിലാലോകത്തിലേക്കുള്ള വെളിച്ചത്തിന്റെ വരവിനെ ഇത് സൂചിപ്പിക്കുന്നു. മനുഷ്യരുടെയും മൃഗങ്ങളുടെയും മരങ്ങളുടെയും ആഹ്ലാദം സർവ്വജനത്തിനും ഉണ്ടാകുവാനുള്ള മഹാസന്തോഷത്തെക്കുറിച്ചുള്ള സന്ദേശം മാലാഖമാരിൽനിന്നും കേൾക്കുന്നതിന്റെ വെളിപ്പെടുത്തലാണ്. കാഴ്ചദ്രവ്യങ്ങളുമായി നിൽക്കുന്ന വിദ്വാന്മാരെ ചിത്രത്തിന്റെ വലതുവശത്തു കാണാം. ഇടതുവശത്തു അല്പം കുനിഞ്ഞ നിലയിൽ ആട്ടിടയന്മാരോട് സംവദിക്കുന്ന മാലാഖമാരുടെ നിൽപ് സ്വർഗ്ഗം ഭൂമിയോട് സന്തോഷം പങ്കുവയ്ക്കുന്നതിനെ സൂചിപ്പിക്കുന്നു.

**ദൈവമാതാവിന്റെ അലിവിന്റെ ഭാവം**

പൗരസ്ത്യ പാരമ്പര്യം വി. ദൈവമാതാവിനെ ചിത്രീകരിക്കുന്നത് മാതാവും ക്രിസ്തുവും തമ്മിലുള്ള ബന്ധത്തിന്റെ വ്യത്യസ്ത മാനങ്ങളും മാതാവിന്റെയും ക്രിസ്തുവിന്റെയും വ്യക്തിത്വങ്ങളും ദിവ്യത്വവും ലോകത്തിന് വെളിപ്പെടുത്തുന്നതിനുമാണ്. വേറിട്ട അർത്ഥങ്ങൾ ഉൾക്കൊള്ളുന്ന വ്യത്യസ്ത ചിത്രങ്ങൾ സഭാപാരമ്പര്യത്തിലുണ്ട്. ഇവിടെ കാണുന്ന (Eleousa) അലിവുള്ള എന്റെ മാതാവ് എന്ന ഐക്കണാണ്. ഇതിൽ വാത്സല്യപൂർവ്വം എന്നെ ചേർത്ത് പിടിച്ചിരിക്കുന്ന മാതാവ് തന്റെ ഒരു കൈകൊണ്ട് പുത്രനെ കാണുവാനായി നമ്മോട് നിർദ്ദേശിക്കുന്നു (showing hand). പക്വഭാവവും മുതിർന്നവരുടെ വസ്ത്രവുമണിഞ്ഞ ശിശു നൽകുന്ന അർത്ഥം കാലാതീതനായ വചനത്തിന്റെ അപരിമേയത്വം (പൗരാണികനാം വൃദ്ധൻ എന്ന സങ്കല്പം) ആണ്. ശിശുവിന്റെ വസ്ത്രത്തിലെ പ്രകാശവരകൾ ലോകത്തിലേക്ക് പ്രസരിക്കുന്ന (യോഹ. 1:9) ദൈവതേജസ്സിനെ സൂചിപ്പിക്കുന്നു. ശിശു മുന്നറിവുള്ളവനാണ്. തന്റെ ഗദ്സമനയിലെ കഷ്ടാനുഭവത്തെ മനക്കണ്ണിൽക്കണ്ട് അമ്മയുടെ കഴുത്തിലേക്ക് അഭയപൂർവ്വം ചുറ്റിപിടിച്ചിരിക്കുന്ന കൈകൾ ആരിലും ഭാവതീവ്രത സൃഷ്ടിക്കും. ദൈവത്വവും മനുഷ്യത്വവും തമ്മിലുള്ള ചേർച്ചയെ സൂചിപ്പിക്കുന്ന ഈ ചിത്രത്തിൽ അലിവിന്റെ സൂചനയായി ശിരസുകൾ തമ്മിൽ ചേർന്നിരിക്കുന്നു. സൂര്യനെ അണിഞ്ഞ സ്ത്രീയെന്ന് വെളിപാടു പുസ്തകം സൂചിപ്പിക്കുന്ന കന്യകമറിയാം അമ്മയുടെ വസ്ത്രത്തിൽ നിത്യകന്യകത്വത്തിന്റെ സൂചനയായി മൂന്ന് നക്ഷത്രങ്ങളുണ്ട്. ശിശുവിനെ വഹിച്ചിരിക്കുമ്പോൾ ഒരു നക്ഷത്രം കാണാറില്ല. മാതാവിന്റെ പർപ്പിൾ നിറത്തിലുള്ള മേലങ്കി രാജകീയ ആഢ്യത്വവും ദിവ്യത്വവും സൂചിപ്പിക്കുന്നു. ഒരേ സമയം ആന്തരികതയിലേക്കും (ശിശുവിലേക്കും) നിത്യതയിലേക്കും ദൃഷ്ടി പതിഞ്ഞിരിക്കുന്ന മാതാവിന്റെ തീക്ഷ്ണമായ നയനങ്ങൾ പുത്രന്റെ കഷ്ടാനുഭവത്തിന്റെയും മഹത്വീകരണത്തിന്റെയും മുന്നറിവ് നൽകുന്നു.

**തേജസ്കരണം**

വെളിച്ചം പൗരസ്ത്യ പാരമ്പര്യത്തിലെ മുഖ്യഘടകമാണ്. തേജസ്കരണത്തിന്റെ ഐക്കൺ പ്രകാശത്തെക്കുറിച്ചുള്ള സന്ദേശം ആണ് നൽകുന്നത്. കർത്താവിന്റെ രൂപാന്തരീകരണവും അതിലൂടെ വെളിപ്പെടുത്തുന്ന ദിവ്യപ്രകാശവുമാണ് ഇവിടുത്തെ പ്രധാന രചനാവിഷയം. കർത്താവിനു ചുറ്റും അണ്ഡാകൃതിയിലുള്ള ഒരു നീല പ്രകാശവലയം നമ്മൾക്ക് കാണാം. ഇതിനെ Mandorla (മാഡൊർള) എന്നു വിളിക്കുന്നു. സർവ്വപ്രപഞ്ചത്തിലേക്കും വ്യാപരിക്കുന്ന ദിവ്യത്വമാണ് ഇവിടെ സൂചിപ്പിക്കുന്നത്. നക്ഷത്രങ്ങൾക്കും പാതാളത്തിനും ഭൂമിക്കും ഒന്നും മറഞ്ഞിരിക്കാൻ കഴിയാത്ത ദൈവികപ്രഭാവത്തെ ആ പ്രകാശം ദ്യോദിപ്പിക്കുന്നു. (ഈ പ്രപഞ്ചം മുഴുവൻ ഉള്ളിൽ ഒതുക്കിയിരിക്കുന്ന ദിവ്യവലയം) Mandorla യുടെ നാലുകോണിലേക്കും വ്യാപരിക്കുന്ന ക്രിസ്തുവിന്റെ പ്രഭയാണ് ചുവന്ന പ്രകാശമായി നാം കാണുന്നത്. അതായത്, കർത്താവിന്റെ തേജസ് മുഴുവൻ പ്രപഞ്ചത്തിലേയ്ക്കും വ്യാപരിച്ച് അവയെ രൂപാന്തരീകരണത്തിലേക്ക് നയിക്കുന്നു (റോമ 8:17-20). മാനവകുലത്തെക്കുറിച്ച് ദൈവം ആഗ്രഹിക്കുന്നത് അവന്റെ തേജസ്സിൽ പങ്കുകാരാകുക എന്നതാണ്. ആ പങ്കാളിത്തമാണ് മൺമറഞ്ഞുപോയ മോശയ്ക്കും ഏലിയാവിനും അവരോടൊപ്പം അപ്പോസ്തോലന്മാർക്കും ലഭിക്കുന്നത്. തേജസ്കരണത്തിന്റെ ആ പ്രകാശം നൽകിയ ആശ്വാസത്തിന്റെയും സുരക്ഷിതത്വത്തിന്റെയും നിമിഷങ്ങളിൽ സ്ഥിരമായി കഴിയാനുള്ള ആഗ്രഹമാണ് അപ്പൊസ്തോലന്മാർ പ്രകടിപ്പിക്കുന്നത്. അത് ആ പ്രകാശത്തിന്റെ സ്വഭാവമായ സുരക്ഷിതത്വത്തെയും ആശ്വാസത്തെയും വെളിപ്പെടുത്തുന്നു. ഇവിടെ മോശയും ഏലിയാവും കർത്താവും പ്രത്യേകം പ്രത്യേകം മലകളിൽ നിൽക്കുന്നത് മൂന്നു കാലഘട്ടത്തെ സൂചിപ്പിക്കുന്നു. ശിഷ്യന്മാരുടെ ഭാവപ്രകടനങ്ങൾ; അഴിഞ്ഞു കിടക്കുന്ന ചെരിപ്പ് എന്നിവ ആ സന്ദർഭം ഉളവാക്കുന്ന വലിയ അത്ഭുതത്തേയും; കണ്ണുകൾക്ക് വഹിക്കുവാൻ കഴിയാത്ത ദൈവസാന്നിധ്യവും ഭയം, ജിജ്ഞാസ എന്നിവയും ബോധ്യപ്പെടുത്തുന്നു. മലമുകളിൽ പ്രകാശിതമായ ക്രിസ്തുരൂപം രണ്ടാം വരവിനെയും; മലമുകളിൽനിന്ന് ഉത്ഭവിക്കുന്ന ജീവന്റെ നദിയെയും സൂചിപ്പിക്കുന്നു. പ്രകൃതിയെ പരിവർത്തനപ്പെടുത്തുന്ന ക്രിസ്തു രണ്ടാം ആദാമായി, ഏദനിലെ ജീവജലനദിയായി, സമസ്ത പ്രകൃതിയേയും പറുദീസയിലെ ആദ്യ അവസ്ഥയിലേക്ക് രൂപാന്തരപ്പെടുത്തുന്ന ആഴമായ ദൈവീക സത്യത്തെ ഇവിടെ വെളിപ്പെടുത്തുന്നു. ആദികാലങ്ങളിൽ എല്ലാ ഐക്കണോഗ്രാഫർമാരും അവരുടെ ദൈവീക കലയുടെ പ്രാരംഭം കുറിച്ചിരുന്നത് രൂപാന്തരീകരണത്തിന്റെ (തേജസ്കരണത്തിന്റെ) ഐക്കൺ രചിച്ചുകൊണ്ടാണ്.



ഇന്തോനേഷ്യൻ ഐക്കണോഗ്രാഫറായ
ബോറിസ് സത്യവാൻ വരച്ച പരുമല തിരുമേനിയുടെ ഐക്കൺ.

**അവലംബം**

1. Three Trestises on the Divine Images, St. Johns of Damascus, 2003
2. Theology of the Icon, Leonid ouspensky Vol. 1, 1992
3. The Art of the Icon: a thelogy of beauty, Paul Evdokimov 1972
4. Doors of perception - icons and their spiritual significance, John Baggley, 1995.
5. The Icon, Window on the kingdom, Michel Quenot, 2002
6. The Educating Icon, Anton C. Vrame, 1999.
7. Orthodox Iconography, Constantine Cavarnos, 1977
8. Bßm-hnepw kXy-¯nepw, ^m. tUm. _n. hÀKo-kv.
9. The Serpent and the Child, Jyothy Sahi.




മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH



പുസ്തകം

# കേരളത്തിലെ അടിമക്കച്ചവടത്തിന്റെ ദൃശ്യ ചരിത്രം

ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ

കേരളത്തിലെ അടിമക്കച്ചവടത്തിന്റെയും അടിമകളുടെയും തമസ്ക്കരണം ചരിത്ര അനീതി എന്ന് വെളിപ്പെടുത്തുന്നതാണ് ഡോ. വിനിൽ പോളിന്റെ 'അടിമ കേരളത്തിന്റെ അദൃശ്യ ചരിത്രം' (ഡിസി ബുക്സ്: 2021). ഇത് കേരളത്തിന്റെ അടിമക്കച്ചവട ചരിത്രം രേഖപ്പെടുത്തുന്ന പ്രൗഢ ഗ്രന്ഥമാണ്. വിവിധ മലയാള മാസികകളിലും ഗവേഷണ ജേർണലുകളിലും 2015 മുതൽ 2021 വരെ ഡോ. വിനിൽ പോൾ എഴുതിയ പതിനൊന്ന് ലേഖനങ്ങളുടെ സമാഹാരമാണ് 245 പേജിൽ അവതരിപ്പിക്കുന്നത്.

ഡൽഹിയിലെ ജവഹർലാൽ നെഹ്റു സർവ്വകലാശാലയിൽ കേരളത്തിലെ അടിമത്തത്തെക്കുറിച്ച് പി.എച്ച്.ഡി. ഗവേഷണം നടത്തിയതിനാൽ എഴുത്തിലും വിശകലനത്തിലും മൗലികമായ സ്രോതസ്സുകളുടെ സ്വാധീനവും സൂക്ഷമ നിരീക്ഷണ പാടവും ഹൃദ്യമായ ആഖ്യാന ശൈലിയും ശാസ്ത്രീയമായി ഉൾച്ചേർന്നിരിക്കുന്നു. 'നിങ്ങൾക്ക് വിൽക്കാനോ കൊല്ലാനോ കഴിയും : കൊളോണിയൽ കേരളത്തിലെ അടിമ വിൽപ്പന നിർത്തലാക്കലിലേക്ക് ( ഭ1792 1855)' എന്നതായിരുന്നു ഗവേഷണത്തിന്റെ പൂർണ്ണ തലക്കെട്ട്.

അടിമ കേരളം, മിഷനറി പ്രസ്ഥാനം എന്നിങ്ങനെ രണ്ട് ഭാഗങ്ങളായി തിരിച്ചിരിക്കുന്ന ഈ ഗ്രന്ഥത്തിൽ കേരളത്തിൽ തമസ്ക്കരിക്കപ്പെട്ട അടിമക്കച്ചവടത്തിന്റെയും അടിമകളുടെയും ചിരിത്രം ആദ്യ ഭാഗത്തും മിഷനറി പ്രസ്ഥാനത്തിന്റെ ചരിത്രം, രാഷ്ട്രീയം, ബാസൽ മിഷൻ, തിരുവിതാംകൂറിലെ ഉണർവ് ചരിത്രം, പുരാശേഖരങ്ങൾ, അടിമ ക്രിസ്ത്യാനികൾ, ദളിത് ക്രൈസ്തവർ, ബൈബിളിന്റെ കീഴാള വ്യാഖ്യാനങ്ങൾ എന്നിവയെക്കുറിച്ചുള്ള വിശകലനങ്ങൾ രണ്ടാം ഭാഗത്തും ക്രമപ്പെടുത്തിയിരിക്കുന്നു.

ആധുനിക കേരള ചരിത്ര രചനകളിൽ വേണ്ടത്ര അംഗീകാരം ലഭിക്കാത്ത സാമൂഹിക അനുഭവമാണ് കേരളത്തിലെ അടിമജാതികളുടെ ക്രിസ്തുമത സ്വീകരണവും, ദളിത് ക്രൈസ്തവരുടെ കൊളോണിയൽ അനുഭവവും. ഇക്കാര്യം വിനിൽ പോൾ വ്യക്തമാക്കുന്നു: 'കൊളോണിയൽ/ മിഷനറി ആധുനികത എന്ന് വിളിക്കപ്പെടുന്ന വ്യവഹാര മണ്ഡലത്തിന് പുറത്ത് ജീവിക്കേണ്ടി വന്നവരും, നിരന്തരമായ കലഹത്തിലൂടെ ഇതിനുള്ളിലേയ്ക്ക് എത്തപ്പെട്ടവരുമാണ് കേരളത്തിലെ ദളിതർ. ഈ വ്യവഹാരത്തിൽ എത്തപ്പെട്ടതിന്റെ ചരിത്രമാണ് രണ്ടാം ഭാഗത്തെ ലേഖനങ്ങൾ.'

കേരളത്തിന്റെ സാമൂഹിക-സാമ്പത്തിക മാറ്റങ്ങളുടെ ചരിത്ര വിശകലനങ്ങളിൽ അടിമത്തം എന്ന സംഞ്ജയിൽ ചരിത്രരചന സാധ്യമെന്ന നിലപാടാണ് വിനിൽ പോൾ സ്വീകരിച്ചത്. ആഗോള അടിമത്ത വ്യവസ്ഥിതിയുമായി കണ്ണി ചേർക്കപ്പെട്ട കേരളത്തിന്റെ സാമൂഹിക അനുഭവങ്ങളുടെ നേർക്കാഴ്ചയാണ് ഈ പഠനം. പതിനാറാം നൂറ്റാണ്ടിന് ശേഷം കേരളത്തിന്റെ ജാതി സാമൂഹിക - ചരിത്രത്തിൽ 'അടിമത്തം ' ഒരു സാമൂഹിക - സാമ്പത്തിക ക്രമം തന്നെയായിരുന്നുവെന്ന് ഇതിൽ ശാസ്ത്രീയമായി തെളിയിക്കുന്നു.

അടിമക്കച്ചവട നിരോധന നിലവിളികൾ പതിനെട്ടാം നൂറ്റാണ്ടിന്റെ അന്ത്യത്തിലാരംഭിച്ചതാണ്. ഡെൻമാർക്ക് (1792), ബ്രിട്ടൻ (1807), അമേരിക്ക (1865), ഫ്രാൻസ് (1878) എന്നീ രാജ്യങ്ങൾ അടിമക്കച്ചവടം നിരോധിച്ചെങ്കിലും വളരെ ക്കാലം അവ ആ രാജ്യങ്ങളിൽ നിലനിന്നു.

ബ്രിട്ടിഷ് ഇന്ത്യൻ ഗവൺമെന്റ് 1843-ലും മലബാർ 1843 ലും കൊച്ചി 1854-ലും അടിമസമ്പ്രദായം നിർത്തൽ ചെയ്തു. തിരുവിതാംകൂർ ഭരണാധികാരി റാണി ഗൗരി ലക്ഷിമിഭായി 1812-ൽ അടിമക്കച്ചവടം നിരോധിച്ചത് വ്യാപകമായ സ്വാധീനം സമൂഹത്തിലുണ്ടായി. മിഷണറിമാർ തെളിയിച്ച ഇംഗ്ലീഷ് വിദ്യാഭ്യാസം, അച്ചടി, പത്രപ്രവർത്തം, ഭാഷാ പരിഷ്ക്കരണ ശ്രമങ്ങൾ എന്നിവ കേരള നവോത്ഥാനത്തിന് പുത്തൻ ഉണർവു പകർന്നു. ഇതിൽ സ്വദേശികളും വിദ്ദേശികളുമായ വ്യക്തികളും പ്രസ്ഥാനങ്ങളും സമുദായങ്ങളും നിർണ്ണായക പങ്കാളിത്തം വഹിച്ചിട്ടുണ്ട്. എന്നാൽ കേരളത്തിൽ നൂറ്റാണ്ടുകളായി നിലനിന്ന പ്രാകൃതമായ അടിമ കച്ചവട ചരിത്രം മുഖ്യധാരാ അക്കാദമിക്ക് സംവാദങ്ങൾക്കോ ഗവേഷണ പ്രബന്ധങ്ങൾക്കോ വേണ്ടത്ര വിധേയമാക്കിയിട്ടില്ല. കേരളത്തിലെ അടിമത്ത ചരിത്രത്തെക്കുറിച്ചുള്ള ഞെട്ടിക്കുന്ന യാഥാർത്ഥ്യങ്ങളും അനുഭവങ്ങളും മിഷനറി രേഖകളിൽ നിന്നുമാണ് ലഭ്യമാകുന്നത്.




കേരളത്തിലെ അടിമത്തവും അടിമക്കച്ചവടവും പുരാതനവും പാശ്ചാത്യ പദ്ധതികളിൽ നിന്നും വ്യത്യസ്തമായിരുന്നു എന്ന് തെളിയിക്കുന്ന നിരവധി ശിലാലിഖിതങ്ങൾ, വട്ടെഴുത്ത് കോലെഴുത്തു രേഖകൾ, മുളയിലെഴുതിയ രേഖകൾ, ഗ്രന്ഥവരികൾ, വായ്മൊഴി രേഖകൾ എന്നിവ ലഭ്യമാണ്. തരിസാപ്പള്ളി ശാസനത്തിൽ (എ.ഡി. 849) അടിമക്കാശ്, ആൾ അടിയാർ എന്നിവയെക്കുറിച്ച് പരാമർശം ഉണ്ട്. ജാതിവ്യവസ്ഥിതി നില നിന്നെങ്കിലും അടിമക്കച്ചവടത്തിന് ജാതി പ്രശ്നവും തൊട്ടു കൂടായ്മയും തടസമായില്ല. എന്നാൽ അടിമത്തം. അടിമക്കച്ചവടം തുടങ്ങിയ പദാവലികൾ കേരള ചരിത്രത്തിൽ വേണ്ടത്ര ചർച്ച ചെയ്യപ്പെട്ടില്ല.

ലണ്ടൻ മിഷണറി സൊസൈറ്റി (1806), ചർച്ച് മിഷണറി സൊസൈറ്റി (1816), ബാസൽ മിഷണറി പ്രസ്ഥാനം (1839) എന്നിവരുടെ ഔദ്യോഗിക കത്തിടപാടുകളും റിപ്പോർട്ടുകളും മിഷണറി രേഖകളായി കേരള ചരിത്രത്തിൽ അറിയപ്പെടുന്നു. മിഷണറി സ്രോതസ്സുകൾ മാത്രം അവലംബിച്ചു നടത്തിയ അടിമജാതികളുടെ ചരിത്രമെഴുത്തിൽ തദ്ദേശീയ സ്രോതസ്സുകൾ കണ്ടെടുത്ത് വിശകലനം ചെയ്യുവാനും അവയോട് വ്യത്യസ്ത ചോദ്യങ്ങൾ ഉന്നയിക്കുവാനും കഴിഞ്ഞിട്ടില്ല എന്ന വാസ്തവം ഡോ. വിനിൽ പോൾ വ്യക്തമാക്കുന്നു :

'മിഷണറി സ്രോതസ്സിൽ നിന്നും ചരിത്രകാരന്മാർ പുറത്തെടുത്ത് കേൾപ്പിക്കുന്നത് കീഴാളരുടെ നിലവിളികൾ മാത്രമാണ്. പുലയന്റെയും പറയന്റെയും കരച്ചിലുകളും അവർ നേരിട്ട പീഡനങ്ങളും സുറിയാനി ക്രിസ്ത്യാനികളുടെ ഉപദ്രവവും പുലയ പള്ളിക്കൂടം കത്തിക്കലും മാത്രം അടങ്ങിയ ചരിത്ര ആഖ്യാനങ്ങൾ അല്ലാതെ വേറെ ഒന്നും പറയാനില്ല' (പേജ് 45 ).

കേരളത്തിലെ ദളിത് ക്രൈസ്തവരുടെ ചരിത്രവും രാഷ്ട്രീയവും വിവേചനത്തിന്റെതാണെന്ന് ഡോ. വിനിൽ പോൾ വ്യക്തമാക്കുന്നു. ക്രിസ്തുമതത്തിന്റെ ഉൾക്കൊള്ളലും പുറന്തള്ളലും നടത്തുന്ന ചരിത്ര വ്യവഹാരമാണ് ദളിത് ക്രൈസ്തവ ചരിത്രം. ദളിതർ ക്രിസ്തുമതത്തിൽ ചേർന്ന അവസരത്തിൽ തന്നെ ജാതി വിവേചനവും തിരസ്ക്കരണവും നേരിട്ടു. ദളിത് വിമോചനം പള്ളികളിൽ പ്രസംഗിച്ചെങ്കിലും അവരെ സഭയിൽ അകറ്റി നിർത്തിയ ചരിത്രമാണ് ലഭ്യമാകുന്നത്. ഇത് ദളിത് വിമോചനമല്ല വിവേചനമാണെന്ന് ഡോ. വിനിൽ പോൾ സമർത്ഥിക്കുന്നു. സാമൂഹിക നീതിയോ തുല്യതയോ ക്രിസ്തുമത

ത്തിൽ നിന്നും ലഭ്യമാകാതിരുന്ന സാഹചര്യത്തിൽ ദളിതർ ക്രിസ്ത്യൻ വിശ്വാസത്തിന് തുടക്കം ഇട്ടു. എന്നാൽ പൊതു സമൂഹം ദളിതരുടെ വിവേചനം ക്രിസ്തുമത പ്രശ്നമാക്കി തീർത്തു. ഇത്തരത്തിൽ കേരള ചരിതത്തിലും ക്രിസ്തീയ സഭയിലും ഉണ്ടായ സാമൂഹിക അനീതികളെക്കുറിച്ചും വിവേചനത്തെക്കുറിച്ചുമുള്ള അന്വേഷണമാണിത്. കേരളത്തിൽ പ്രചരിച്ച ചരിത്രത്തിൽ ദളിതരെ കർതൃത്വം ഇല്ലാത്തവരും ചിന്താശേഷി നഷ്ട്ടപ്പെട്ടവരും എന്ന നിലയിലാണ് അവതരിപ്പിക്കുന്നത്. ദളിതരുടെ മാനസിക പരിവർത്തനവും വിശ്വാസ സൂചകങ്ങളും വിശകലന വിധേയമായിട്ടില്ല എന്നാണ് വിനിൽ പോളിന്റെ പക്ഷം. കൊളോണിയൽ സ്രോതസ്സുകൾ ആശ്രയിച്ചു നടത്തിയ സാമൂഹിക ചരിത്രത്തിൽ ദലിത് വിഭാഗത്തിന്റെ സ്വത്വം എപ്രകാരമെന്ന അന്വേഷണം ചരിത്ര രചനാ സമീപനങ്ങളിൽ മാറ്റമുണ്ടാക്കും എന്നും കേരളത്തിലെ അടിമകൾ നേരിട്ട ക്രൂരതകൾ ചരിത്രപരമായി സൂക്ഷ്മ വിശകലനം നടത്തണമെന്നും അടിമ ആഖ്യാനങ്ങളുടെ വായ്മൊഴി ശേഖരണവും വിശകലനവും ചരിത്ര രചനകളിൽ അദൃശ്യമാക്കപ്പെട്ട അടിമ ജാതിയെ കണ്ടെത്തുവാൻ കഴിയുമെന്നും വിനിൽ പോൾ നിരീക്ഷിക്കുന്നു.

കേരളത്തിലെ അടിമ കച്ചവട ചരിത്രം മിഷണറി രേഖകളിൽ നിന്നാണ് ആരംഭിക്കുന്നത്. എന്നാൽ നൂറ്റാണ്ടുകൾ നിലനിന്ന അടിമ കച്ചവടത്തിന്റെ വേരുകൾ തേടാൻ ചരിത്രകാരന്മാർ ശ്രമിച്ചില്ല എന്നത് ഖേദകരം. കേരളത്തിലെ അടിമ ജാതികളുടെ വില്പനയുടെയും ഒളിച്ചോട്ടത്തിന്റെയും ചരിത്രം പറയുന്നതിലൂടെ കേരളത്തിന്റെ ബഹുമുഖങ്ങളായ ചരിത്രങ്ങൾ ഉണ്ടാക്കുവാൻ കഴിയുമെന്ന് (പേജ് 33) വിനിൽ പോൾ പറയന്നു.

കേരളത്തിലെ അടിമത്ത സമ്പ്രദായങ്ങൾ ആഗോളതല ചർച്ചകളിൽ എത്തിച്ചത് ക്രിസ്ത്യൻ മിഷണറിമാർ ശേഖരിച്ച അടിമത്താനുഭവങ്ങളും വിവരണങ്ങളുമാണ്. അതിനാൽ, അടിമക്കച്ചവട ചരിത്രമെന്നത് നിലവിലെ കേരള ചരിത്ര രചനകളുടെ അതിർ വരമ്പുകൾ വെളിപ്പെടുത്തുന്നതാണെന്ന് വിനിൽ പോൾ പറയുന്നു. അടിമ ജാതികളുടെ വില്പനയുടെയും ഒളിച്ചോട്ടത്തിന്റെയും കുടിയേറ്റത്തിന്റെയും ചരിത്രം കേരളത്തിന്റെ സാമൂഹിക സാമ്പത്തിക വ്യവസ്ഥിതിയുടെ അദൃശ്യ ചരിത്രവുമാണ്. അടിമത്തത്തിന്റെയും അയിത്തത്തിന്റെയും ചരിത്രം പ്രത്യേകം വിശകലനം ചെയ്തെങ്കിൽ മാത്രമേ കേരളത്തിലെ ജാതി രൂപങ്ങൾ എന്തെന്നു മനസിലാവാൻ കഴിയു .

കേരളത്തിന്റെ തുറമുഖങ്ങളിൽ നിന്നും അനവധി അടിമകളെ ഡച്ച്, ഫ്രഞ്ച് കമ്പനികൾ അവരുടെ ആഫ്രിക്കൻ കോളനികളിലേക്ക് കയറ്റിയയച്ചിട്ടുണ്ട്. കേരളത്തിലെത്തിയ പോർട്ടുഗീസ് (1498), ഡച്ച് (1667), ബ്രിട്ടീഷ് (1792) അധിനിവേശ സംഘങ്ങൾ കേരളത്തിലെ അടിമക്കച്ചവടത്തെ ആഗോള അടിമ വ്യവസ്ഥിതിയുമായി ബന്ധിപ്പിച്ചു. കേരളത്തിൽ നിന്നും അടിമകളെ ആഫ്രിക്ക, മൗറീഷ്യ, കേപ് ടൗൺ, പോർച്ചുഗൽ, എന്നിവിടങ്ങളിലേക്ക് കുടിയേറ്റിയതിന്റെ ദീർഘമായ ചരിത്രമാണ് മിഷണറി രേഖകൾ പങ്കിടുന്നത്. എന്നാൽ കോളനികാലത്ത് കേരളത്തിൽ നടത്തിയ മനുഷ്യക്കച്ചവടത്തിന്റെ രാഷ്ട്രീയ സാമൂഹിക തലങ്ങൾ അക്കാദമിക് പഠനങ്ങളിലുണ്ടായില്ല. അടിമക്കച്ചവട സമ്പ്രദായം ബ്രിട്ടീഷ് സാങ്കല്പിക സൃഷ്ടിയെന്നു ചരിത്രകാരന്മാർ വിധി എഴുതിയതിനാൽ കേരളത്തിൽ നൂറ്റാണ്ടുകളായി നിലനിന്ന അടിമക്കച്ചവട സമ്പ്രദായം ചരിത്ര രേഖകളിൽ ഇടം പിടിച്ചില്ല.

കേരളത്തിലെ സാമ്പ്രദായിക ചരിത്രകാരന്മാരും ഇടതുപക്ഷ ചരിത്രകാരന്മാരും മനുഷ്യക്കച്ചവടത്തിന്റെ ആധികാരിക തെളിവുകൾ കണ്ടില്ലെന്നു നടിക്കുകയും നിഷേധിക്കുകയും ചെയ്തിട്ടുണ്ട്. എന്നാൽ മലയാളികളെ കേരളത്തിനകത്തും വിദ്ദേശത്തേക്കും വിൽക്കുകയും വാങ്ങുകയും ചെയ്തിരുന്നതിന്റെ അനവധി മിഷണറി രേഖകളും തദ്ദേശീയ സ്രോതസ്സുകളും ലഭ്യമാണ്. കേരളത്തിലെ സുറിയാനി ക്രിസ്ത്യാനികളും മുസ്ലീമുകളും അടിമക്കച്ചവടത്തിൽ ഏർപ്പെട്ടിരുന്നതിന്റെ നിരവധി തെളിവുകളും ലഭ്യമാണ്.

കേരളത്തിൽ നൂറ്റാണ്ടുകളായി നിലനിന്ന അടിമ കച്ചവടത്തിന് എതിരെ ശബ്ദമുയർത്തിയത് ബ്രിട്ടീഷ് ഭരണാധികാരികളാണ്. കേരളത്തിലെ ഒരു മതവും ഈ കച്ചവടത്തിന് എതിരെ ഒരിക്കൽ പോലും എതിർപ്പു പ്രകടിപ്പിച്ചിട്ടില്ല (പേജ് 32) എന്നും വിലയിരുത്തുന്നു. ജാതി വിചാരം നിലനിന്ന കേരളത്തിൽ അടിമ സ്ത്രീകളും കുട്ടികളും വിൽപ്പന ചരക്കുകളായി തീർന്നു. അവരിൽ സവർണ്ണർ ജാതി ഭ്രഷ്ടും തൊട്ടു കൂടായ്മയും ആരോപിച്ചിരുന്നില്ല എന്നും ചരിത്രം സാക്ഷിക്കുന്നു.

ബൈബിൾ പീഡിതർക്കുള്ള സദ്വാർത്തയും തടവുകാർക്കും ബന്ധിതർക്കുമുള്ള സ്വാതന്ത്യ പ്രഖ്യാപനവും (യെശ 61:1-2 ), ദാസൻ സ്വതന്ത്രൻ എന്ന വിവേചന നിഷേധവും (കൊലോ 3:11 ), ആൺ പെൺ ഭേദ നിർമ്മാർജനവും (ഗലാ. 3:28) വിളബരം ചെയ്യുന്നെങ്കിലും വിവിധതര വിവേചനങ്ങൾ അനസ്യൂതം സഭകളിൽ നിലനിർത്തുന്നു എന്നത് ദൗർഭാഗ്യകരമാണ്. ബൈബിൾ പരിഭാഷയാണ് കേരളത്തിലെ ക്രിസ്തുമതത്തെ ആധുനികവത്ക്കരിച്ചത്. ദളിതരെ സംബന്ധിച്ച് ബ്രിട്ടീഷ് ഭരണത്തിന് മുമ്പുള്ള ക്രിസ്തുമതവും ക്രിസ്ത്യാനികളും അവരെ വില്പന നടത്തിയ ഒരു വിഭാഗം മാത്രമായിരുന്നു എന്ന് രേഖകൾ നിരത്തി വിനിൽ പോൾ തെളിയിക്കുന്നു. പള്ളികളിൽ ഞയറാഴ്ച അടിമകളെ പരസ്യമായി ലേലം ചെയ്തിരുന്നതിന്റെ ഞെട്ടിക്കുന്ന കണക്കുകളും അവതരിപ്പിക്കുന്നു.

സഭകളിൽ വേദ വ്യാഖ്യാനങ്ങളിൽ കീഴാള പഠനങ്ങളും വിമോചന ദർശനങ്ങളും അവതരിപ്പിക്കുമെങ്കിലും ആത്യന്തികമായി നിലനിൽക്കുന്നത് വിവിധ വിവേചനങ്ങളാണ്.

സ്വാതന്ത്യം, തുല്യത, നീതി, അന്തസ്സ്, സ്നേഹം എന്നിവ പ്രഭാഷണങ്ങളിലും വ്യാഖ്യാനങ്ങളിലും ഇടം പിടിക്കുമെങ്കിലും വർണ്ണ വിവേചനവും ലിംഗ വിവേചനവും മനുഷ്യത്വരാഹിത്യവും സ്വാതന്ത്ര്യ നിഷേധവും സഭയിലും സമൂഹത്തിലും ശക്തിപ്പെടുകയാണ്. മനുഷ്യനെ ഉല്പന്നമായും ലാഭ സ്രോതസ്സായും സമീപിക്കുമ്പോൾ മനുഷ്യകടത്തും അവയവ കച്ചവടവും നിർബന്ധിത അദ്ധ്വാനവും ലൈംഗിക വേലയും ബാലവേലയും നാടുകടത്തലും അന്യായ തടങ്കൽ ജീവിതവും അടിമത്വത്തിന്റെ നവീന ഭാവങ്ങളിൽ അവതരിക്കുന്നു.

കേരളത്തിലെ അടിമകൾ നേരിട്ട ക്രൂരതയുടെ തീവ്രത ലോക ചരിത്രത്തിൽ സമാനതകളില്ലാത്ത പീഡനമായതിനാൽ ആഗോള തലത്തിൽ തന്നെ ശ്രദ്ധിക്കപ്പെട്ടു. ഇത് പിന്നീട് അടിമത്ത നിരോധന നിയമങ്ങളിലേക്ക് നയിച്ചിട്ടുണ്ട്. അടിമ ചന്തകളുടെ ചരിത്രവും അടിമക്കച്ചവടക്കാരായ കുറ്റവാളികളുടെ കോടതി വിചാരണകളും ഡോ.വിനിൽ പോൾ ഹാജരാക്കി അടിമത്ത പഠനം കേരളത്തിന്റെ പരിവർത്തന ചരിത്രത്തെ വിശദമാക്കുവാൻ സഹായിക്കും എന്ന് തെളിയിക്കുന്നു (പേജ് 73-86) . കണ്ണൂർ അഞ്ചരക്കണ്ടി തോട്ടത്തിലെ കോടതി രേഖ (179798) ബ്രിട്ടനിൽ ചർച്ചാ വിധേയമാകുകയും അടിമത്ത നിരോധനത്തിനുള്ള ചുവടുകൾ ആരംഭിക്കുകയും ചെയ്തു. കേരളത്തിലെ അടിമ ചരിത്രത്തിന് ആഗോള പെരുമ ലഭിക്കുന്ന കണ്ണികൾ ഇതിൽ ദൃശ്യമാക്കുന്നു. പ്രാമാണിക ചരിത്ര, കൈയെഴുത്തു രേഖകളും താളിയോലകളും പരിശോധിച്ച വിനിൽ പോൾ ദലിത്, അടിമ, അടിമത്തം, അടിമക്കച്ചവടം എന്നി വിഷയങ്ങളിൽ ഇംഗ്ലീഷിലും മലയാളത്തിലുമുള്ള എല്ലാ ഗ്രന്ഥങ്ങളും ഗവേഷണ പ്രബന്ധങ്ങളും പഠന വിധേയമാക്കിയാണ് കേരളത്തിലെ അടിമകച്ചവട ചരിത്രം അപഗ്രഥിച്ചിരിക്കുന്നത്.

മനുഷ്യച്ചരക്ക്, അടിമപ്പണ്ണി , അടിമക്കാശ്, അടിമ ജാതി, അടിമ ചന്ത, അടിമ വേല തുടങ്ങി എത്രയോ പദങ്ങൾ മലയാള ഭാഷയിൽ സജ്ജീവമായി നിലനിൽക്കുന്നു. ജന്മനാ അടിമകളായവർ, സമുദായ ഭ്രഷ്ടും കുറ്റകൃത്യവും വഴി അടിമയായവർ, വിലക്കു വാങ്ങിയ അടിമകൾ എന്നിങ്ങനെയുള്ള അടിമ വിഭാഗങ്ങളെ വിവിധ തരത്തിൽ കൈമാറ്റം ചെയ്തതിന്റെ ചരിത്രവും ലഭ്യമാണ്. ചരിത്രത്തിൽ ഇടം നേടിയ ഈ സമ്പ്രദായത്തിന്റെ അവശേഷിപ്പുകൾ പുതിയ അർത്ഥതലങ്ങളിൽ ഇന്നും പ്രചരിക്കപ്പെടുന്നു. ഇന്ത്യൻ ഭരണഘടന അനുച്ഛേദം 23-ൽ ചൂഷണവും അടിമത്തവും നിരോധിച്ചിട്ടുണ്ടെങ്കിലും അവ ഇന്നും വ്യത്യസ്ത രൂപത്തിൽ മനുഷ്യരെ വേട്ടയാടുന്നു. ലിംഗ വിവേചനം, വർണ്ണവിവേചനം, ലൈംഗിക ചൂഷണം, മനുഷ്യത്വരാഹിത്യം, മനുഷ്യ ചൂക്ഷണം, പൗരാവകാശ നിഷേധം, അഭിപ്രായ സ്വാതന്ത്ര നിരോധനം എന്നിവയിലൂടെ മനുഷ്യസമൂഹം അനുദിനം ഇരകളാക്കപ്പെടുന്നു. രാഷ്ട്രീയ ഫാസിസവും മതമൗലിക വാദവും കമ്പോള പ്രത്യയ ശാസ്ത്രവും ഇവയെ ത്വരിതപ്പെടുത്തുന്നു.

ചരിത്രത്തിന്റെ അദൃശ്യ മുഖം അനാവരണം ചെയ്യുന്ന ഡോ. വിനിൽ പോളിന്റെ കേരളത്തിന്റെ അടിമക്കച്ചവട ചരിത്രം നീതിപൂർവ്വമായ ചരിത്ര രചനയ്ക്കും വ്യാഖ്യാനത്തിനും വഴിയും വെളിച്ചവും പകരുന്നു. കേരള ചരിത്രത്തിൽ ആദ്യശ്യമാക്കപ്പെട്ട മനുഷ്യരെ വിൽക്കുകയും വാങ്ങുകയും ചെയ്യുന്ന അടിമക്കച്ചവടത്തിന്റെയും അടിമകളുടെയും ദളിതരുടെയും ചരിത്രം ഡോ. വിനിൽ പോൾ ഇതിൽ അടയാളപ്പെടുത്തുന്നു

കേരളത്തിലെ അടിമക്കച്ചവടത്തിന്റെയും ജാതിവ്യവസ്ഥിതിയുടെയും സാമൂഹിക സാമ്പത്തിക ക്രമങ്ങളുടെയും പുനർവായനയാണിത്. കേരള ചരിത്രത്തിന്റെ ഈ പൊളിച്ചെഴുത്തിൽ അടിമക്കച്ചവടവും അടിമകളും ദളിതരും ദൃശ്യമാകുന്നു. ❑

# മലങ്കര ഓർത്തഡോക്സ് സഭ: സുന്നഹദോസ് നിശ്ചയങ്ങൾ

## 1987 ഫെബ്രുവരി

1987 ഫെബ്രുവരി 24 മുതൽ 27 വരെ സുന്നഹദോസ് പഴയസെമിനാരിയിലെ സോഫിയാ സെന്റർ ചാപ്പലിൽ ചേർന്നു. പ. ബാവാ തിരുമേനി അദ്ധ്യക്ഷം വഹിച്ചു. യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ ഒഴിച്ചുള്ള എല്ലാ തിരുമേനിമാരും സംബന്ധിച്ചിരുന്നു.

24-ാം തീയതി ചൊവ്വാഴ്ച രാവിലെ 9.30-ന് പ്രാർത്ഥനയോടും 23-ാം സങ്കീർത്തനത്തെ അടിസ്ഥാനമാക്കി പൗലൂസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ നടത്തിയ ധ്യാനപ്രസംഗത്തോടും കൂടിയാണ് യോഗനടപടികൾ ആരംഭിച്ചത്.

**പട്ടക്കാരുടെ സേവന വേതന വ്യവസ്ഥകൾ**

പട്ടക്കാരുടെ സേവന വേതന വ്യവസ്ഥകൾ സംബന്ധിച്ച കമ്മീഷന്റെ ഇടക്കാല റിപ്പോർട്ട് തോമസ് മാർ അത്താനാസിയോസ് എപ്പിസ്ക്കോപ്പാ യോഗത്തിൽ അവതരിപ്പിച്ചു. ഫൈനൽ റിപ്പോർട്ട് അടുത്ത സുന്നഹദോസ് യോഗത്തിൽ സമർപ്പിക്കണമെന്ന് യോഗം നിർദ്ദേശിച്ചു.

**നിരണം പള്ളി പ്രശ്നം**

1986 ജൂലൈയിലെ സുന്നഹദോസ് നിശ്ചയപ്രകാരം നിരണം വലിയപള്ളിയിൽ നിലവിലിരിക്കുന്ന പ്രശ്നങ്ങൾ പഠിച്ച് റിപ്പോർട്ടു ചെയ്യുന്നതിന് നിയമിക്കപ്പെട്ടിരുന്ന കമ്മീഷന്റെ റിപ്പോർട്ട് തോമസ് മാർ അത്താനാസിയോസ് എപ്പിസ്ക്കോപ്പാ യോഗത്തിൽ സമർപ്പിച്ചു.

റിപ്പോർട്ട് യോഗത്തിൽ വായിച്ചു ചർച്ച ചെയ്തതിൽ നിരണം പള്ളിയിൽ നിലവിലിരിക്കുന്ന തർക്കങ്ങൾക്ക് ബന്ധപ്പെട്ട എല്ലാവരുമായും ആലോചിച്ച ശേഷം പരിഹാരം നിർദ്ദേശിച്ചുകൊണ്ട് ആ പള്ളിക്ക് പ. കാതോലിക്കാബാവാ തിരുമനസുകൊണ്ട് അയച്ച 1983 നവംബർ 7-ാം തീയതിയിലെ 290/83-ാം നമ്പർ കല്പനയും മട്ടയ്ക്കൽ ജോർജ് കത്തനാരെ ആ പള്ളിവികാരിയായി നിയമിച്ചുകൊണ്ട് ആ പള്ളിക്ക് പ. കാതോലിക്കാബാവാ തിരുമനസുകൊണ്ട് അയച്ച 1985 ഒക്ടോബർ 3-ാം തീയതിയിലെ 310/85-ാം നമ്പർ കല്പനയും ബന്ധപ്പെട്ട എല്ലാവരും അംഗീകരിച്ചുകൊണ്ട് തർക്കങ്ങൾ അവസാനിപ്പിക്കണമെന്ന് ഇടവകയിലെ എല്ലാവരോടും അഭ്യർത്ഥിക്കണമെന്ന് യോഗം നിശ്ചയിച്ചു.

കൂടാതെ ആ പള്ളിയിലെ അസിസ്റ്റന്റു വികാരിയായി നിയമിക്കപ്പെടുന്ന പട്ടക്കാരൻ ആ പള്ളിയിലെ സഹപട്ടക്കാരൻ ആയിരിക്കണമെന്നും ആ പള്ളിയിലെ ആത്മീയകാര്യങ്ങൾ നടത്തുന്നതിന് ആ പള്ളിയിലെ മറ്റു സഹപട്ടക്കാർക്കുള്ളതുപോലെ അവകാശവും സ്വാതന്ത്ര്യവും അയാൾക്കും ഉണ്ടായിരിക്കണമെന്നും നിശ്ചയിച്ചു.




## 1987 ജൂലൈ 7-11

മലങ്കര ഓർത്തഡോക്സ് സഭയുടെ പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ 1987-ലെ ദ്വിതീയ സമ്മേളനം പ. കാതോലിക്കാബാവാ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ കോട്ടയം പഴയസെമിനാരിയിലെ സോഫിയാ സെന്റർ ചാപ്പലിൽ കൂടി. ജൂലൈ 8-ാം തീയതി ആരംഭിച്ച സുന്നഹദോസ് 10-ാം തീയതി 5 മണിയോടു കൂടി അവസാനിച്ചു.

ദാനിയേൽ മാർ പീലക്സിനോസ്, മാത്യൂസ് മാർ കൂറിലോസ്, ഫീലിപ്പോസ് മാർ തെയോഫിലോസ്, തോമസ് മാർ തീമോത്തിയോസ്, ഗീവർഗീസ് മാർ ഒസ്താത്തിയോസ്, ജോസഫ് മാർ പക്കോമിയോസ്, സഖറിയാ മാർ ദീവന്നാസ്യോസ്, മാത്യൂസ് മാർ ബർന്നബാസ്, ഗീവറുഗീസ് മാർ ദീയസ്ക്കോറോസ്, മാത്യൂസ് മാർ എപ്പിപ്പാനിയോസ്, പീലിപ്പോസ് മാർ യൗസേബിയോസ്, തോമസ് മാർ അത്താനാസ്യോസ്, പൗലോസ് മാർ മിലിത്തിയോസ് എന്നീ തിരുമേനിമാർ സുന്നഹദോസ് യോഗങ്ങളിൽ സംബന്ധിച്ചു.

എല്ലാ ദിവസവും ധ്യാനപ്രസംഗങ്ങളോടു കൂടെയാണ് യോഗം ആരംഭിച്ചത്. 8-ാം തീയതി രാവിലെ 9.30 മണിക്ക് പ. ബാവാ തിരുമനസ്സുകൊണ്ട് ചെയ്ത അദ്ധ്യക്ഷപ്രസംഗത്തെ തുടർന്ന് മുൻ യോഗ മിനിറ്റ്സ് ചർച്ച ചെയ്തു പാസ്സാക്കി.

സുന്നഹദോസിന്റെ നേരിട്ടുള്ള ഭരണത്തിലുള്ള ബി ഷെഡ്യൂളിൽപെട്ട സ്ഥാപനങ്ങളുടെയും പ്രസ്ഥാനങ്ങളുടെയും വരവുചെലവു കണക്കുകൾ സംബന്ധിച്ച ചർച്ചകളാണ് പിന്നീട് നടന്നത്. എല്ലാ സ്ഥാപനങ്ങളുടെയും കണക്കുകൾ സുന്നഹദോസ് നിശ്ചയിച്ച ഓഡിറ്ററെക്കൊണ്ടുതന്നെ ഓഡിറ്റു ചെയ്യിക്കണമെന്ന് സുന്നഹദോസ് അഭിപ്രായപ്പെട്ടു. കണക്കുകൾ സുന്നഹദോസ് അംഗീകരിച്ചു.

വൈദികട്രസ്റ്റി സ്ഥാനത്തേക്കും മേല്പട്ടസ്ഥാനത്തേക്കും തെരഞ്ഞെടുപ്പു നടത്തുന്നതിന് മലങ്കര അസോസ്യേഷൻ 1987 ഡിസംബർ 29-ാം തീയതി കൂടണമെന്നുള്ള സഭാ മാനേജിംഗ് കമ്മിറ്റിയുടെ തീരുമാനവും സുന്നഹദോസ് അംഗീകരിച്ചു.

## 1988 ജൂലൈ 4-8

കോട്ടയം പഴയസെമിനാരിയിലെ സോഫിയാ സെന്റർ ചാപ്പലിൽ 1988 ജൂലൈ 4-ാം തീയതി തിങ്കളാഴ്ച പ. കാതോലിക്കാബാവാ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ ആരംഭിച്ച മലങ്കര ഓർത്തഡോക്സ് സഭാ സുന്നഹദോസ് 8-ാം തീയതി വെള്ളിയാഴ്ച നാലര മണിക്ക് സമാപിച്ചു.

തിങ്കളാഴ്ച രാവിലെ ശ്രേഷ്ഠ നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ പഴയസെമിനാരി ചാപ്പലിൽ വി. കുർബാന അർപ്പിച്ചു. തുടർന്ന് പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ ധ്യാനപ്രസംഗത്തോടു കൂടിയാണ് യോഗനടപടികളാരംഭിച്ചത്.

മാത്യൂസ് മാർ കൂറിലോസ്, ഫീലിപ്പോസ് മാർ തെയോഫിലോസ്, പൗലോസ് മാർ ഗ്രീഗോറിയോസ്, ജോസഫ് മാർ പക്കോമിയോസ്, സഖറിയാ മാർ ദീവന്നാസ്യോസ്, മാത്യൂസ് മാർ ബർന്നബാസ്, ഗീവറുഗീസ് മാർ ദീയസ്ക്കോറോസ്, മാത്യൂസ് മാർ എപ്പിഫാനിയോസ്, ഫീലിപ്പോസ് മാർ യൗസേബിയോസ്, തോമസ് മാർ അത്താനാസിയോസ്, ഗീവറുഗീസ് മാർ ഈവാനിയോസ്, പൗലോസ് മാർ മിലിത്തിയോസ് എന്നീ തിരുമേനിമാരും സുന്നഹദോസിൽ

സംബന്ധിച്ചു.

## 1995 ഫെബ്രുവരി സുന്നഹദോസ്

ഏതാനും വർഷങ്ങളായി അമേരിക്കാ ഭദ്രാസനത്തിൽ ഉണ്ടായിട്ടുള്ള പ്രശ്നങ്ങൾക്ക് പ. സുന്നഹദോസ് പരിഹാരം കണ്ടെത്തി. ഡോ. തോമസ് മാർ മക്കാറിയോസ് മെത്രാപ്പോലീത്തായെ അമേരിക്കാ ഭദ്രാസനത്തിലെ സീനിയർ മെത്രാപ്പോലീത്താ ആയി നിയമിക്കണമെന്നും ബർന്നബാസ് മെത്രാപ്പോലീത്താ തൽസ്ഥാനത്ത് തുടരണമെന്നും തീരുമാനിച്ചു.

മലങ്കര ഓർത്തഡോക്സ് സഭയുടെ 1995–ലെ ഫെബ്രുവരി സുന്നഹദോസ് ആണ് ഈ തീരുമാനം എടുത്തത്. ഫെബ്രുവരി മാസം 21–ാം തീയതി രാവിലെ 9.30–ന് ആരംഭിച്ച സുന്നഹദോസ് 25–ാം തീയതി ഉച്ചയ്ക്ക് 1.15–ന് അവസാനിച്ചു. സുന്നഹദോസിൽ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവാ അദ്ധ്യക്ഷം വഹിച്ചു. ഡൽഹി മെത്രാസനത്തിലെ തിരുമേനിമാർ ഒഴികെ മൊത്തം 20 തിരുമേനിമാർ പ. സുന്നഹദോസിൽ സംബന്ധിച്ചിരുന്നു.

അഭി. മാത്യൂസ് മാർ എപ്പിഫാനിയോസ് മെത്രാപ്പോലീത്താ നാലു ദിവസവും അഞ്ചാം ദിവസം ഗീവറുഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയും ധ്യാനം നയിച്ചു.

ബി. ഷെഡ്യൂളിൽപ്പെട്ട സംഘടനകളുടെയും പ്രസ്ഥാനങ്ങളുടെയും സ്ഥാപനങ്ങളുടെയും 1995–96–ലെ വാർഷിക ബജറ്റ് പാസാക്കി.

കഴിഞ്ഞ 15 വർഷമായി അമേരിക്കൻ മെത്രാസനത്തിൽ നിലവിലിരുന്ന എല്ലാ പ്രതിസന്ധികൾക്കും ഭിന്നതകൾക്കും ശാശ്വതമായ ഒരു പരിഹാരം അമേരിക്കയിലുള്ള അഭി. തോമസ് മാർ മക്കാറിയോസ് തിരുമേനിയും, അഭി. മാത്യൂസ് മാർ ബർന്നബാസ് തിരുമേനിയും സമ്മതിച്ച് പ. സുന്നഹദോസിന്റെ ഏകാഭിപ്രായമായി ഒരു തീരുമാനം എടുത്തു. അതനുസരിച്ച് ഏപ്രിൽ മാസം 27–നു മുമ്പ് മാർ മക്കാറിയോസ് തിരുമേനിയും, മാർ ബർന്നബാസ് തിരുമേനിയും ചേർന്ന് അമേരിക്കയിലുള്ള പള്ളികൾ സന്ദർശിച്ചും, സംയുക്ത ഇടയലേഖനങ്ങൾ പുറപ്പെടുവിച്ചും നിലവിലുള്ള കേസുകളും ഭിന്നതകളും അവസാനിപ്പിക്കും.

അമേരിക്കാ മെത്രാസനത്തിലെ സീനിയർ മെത്രാപ്പോലീത്താ ആയി തോമസ് മാർ മക്കാറിയോസ് തിരുമേനിയെ നിയമിക്കുന്നതാണ്. മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ അമേരിക്കാ മെത്രാസനത്തിന്റെ മെത്രാപ്പോലീത്താ ആയി തുടരുന്നതും മെത്രാസന ഭരണം അദ്ദേഹം മാത്രം നിർവ്വഹിക്കുന്നതും ആയിരിക്കും. പള്ളികൾ സന്ദർശിക്കുന്നതിനും അവിടെ കൂദാശകളും മറ്റ് ആത്മീയാവശ്യങ്ങളും നടത്തുന്നതിനും ഭദ്രാസന പൊതുയോഗത്തിൽ അദ്ധ്യക്ഷം വഹിക്കുന്നതിനും പൊതുയോഗം ബർന്നബാസ് തിരുമേനിയും ഒന്നിച്ചു വിളിച്ചുകൂട്ടുന്നതിനും സീനിയർ മെത്രാപ്പോലീത്തായ്ക്ക് അവകാശം ഉണ്ടായിരിക്കും.

ഭവനദാന പദ്ധതിയുടെയും സമൂഹവിവാഹ പദ്ധതിയുടെയും റിപ്പോർട്ടുകൾ സുന്നഹദോസ് അംഗീകരിച്ചു. ഭവനസഹായ പദ്ധതി അനുസരിച്ച് 704 വീടുകൾക്ക് കേന്ദ്രവിഹിതമായി 2816000 രൂപായും സമൂഹ വിവാഹ പദ്ധതി അനുസരിച്ച് 156 വിവാഹങ്ങൾക്ക് 2264500 രൂപായും നൽകി.

വർദ്ധിച്ചുവരുന്ന പ്രൊട്ടസ്റ്റന്റ് കത്തോലിക്കാ കരിസ്മാറ്റിക് പ്രസ്ഥാനങ്ങൾ ഓർത്തഡോക്സ് സഭയുടെ വിശ്വാസങ്ങൾക്കും പാരമ്പര്യങ്ങൾക്കും എതിരായതിനാൽ ആ യോഗങ്ങളിൽ സഭാംഗങ്ങളോ വൈദികരോ സംബന്ധിക്കുന്നത് ഉത്തമമല്ലെന്നും, അതിൽനിന്ന് സഭാംഗങ്ങളെ സത്യമാർഗത്തിലേക്ക് നയിക്കുവാൻ ആവശ്യമായ നേതൃത്വം കൊടുക്കുവാൻ വൈദികരെ പ്രത്യേകം പരിശീലിപ്പിക്കണമെന്നും പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് തീരുമാനിച്ചു. അതിനാവശ്യമായ ലഘുലേഖനങ്ങളും പുസ്തകങ്ങളും പ്രിന്റ് ചെയ്ത് ഇടവകകളിൽ എത്തിക്കുക, സ്റ്റഡി ക്ലാസുകളും സെമിനാറുകളും സംഘടിപ്പിക്കുക മുതലായ കാര്യങ്ങൾക്ക് ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമേനിയെ ചുമതലപ്പെടുത്തി. ഇവയ്ക്കെല്ലാം ഉപയുക്തമാകത്തക്കവിധം ഭദ്രാസന ചുമതലയിൽ ഇടവകകൾതോറും ഇന്റേണൽ മിഷൻ പ്രവർത്തനങ്ങൾ സംഘടിപ്പിക്കുവാനും യോഗം തീരുമാനിച്ചു.

കേരളത്തിന് പുറത്തു സഭാശുശ്രൂഷകളും സേവനങ്ങളും നടത്തുവാൻ കഴിവുള്ള വൈദികരേയും, മിഷൻ പ്രവർത്തകരേയും വാർത്തെടുക്കുവാൻ വേണ്ടി ഭിലായിൽ സെമിനാരി കോഴ്സു നടത്തുന്നതിന് തീരുമാനിച്ചു. പ്രസ്തുത സെമിനാരി കോട്ടയം തിയോളജിക്കൽ സെമിനാരിയുടെ ഭാഗമായും സെമിനാരിയുടെ ഒരു ഫാക്കൽറ്റി അദ്ധ്യാപകനെ എങ്കിലും അവിടേക്ക് അയയ്ക്കുന്നതിനും അഭിപ്രായമുണ്ടായി. അഭി. സ്തേഫാനോസ് മാർ തേവോദോസിയോസ് മെത്രാപ്പോലീത്തായുടെ ചുമതലയിലായിരിക്കും സെമിനാരി നടത്തുക.

കേരളത്തിനു പുറത്ത് വടക്കേ ഇന്ത്യയിലും തെക്കേ ഇന്ത്യയിലുമുള്ള ആളുകളുടെ ഇടയിൽ സഭാ ശുശ്രൂഷകളും സേവനങ്ങളും വളരെ അവശ്യമാണെന്ന് യോഗം അഭിപ്രായപ്പെട്ടു. അതിനായി വടക്കേ ഇന്ത്യയിലെ സാധുക്കളായ ആളുകളുടെ വിദ്യാഭ്യാസത്തിനും, ആരോഗ്യസംരക്ഷണത്തിനുമായി ബാലവാടികൾ, സ്കൂളുകൾ, ആരോഗ്യ സംരക്ഷണ കേന്ദ്രങ്ങൾ ഇവ സ്ഥാപിക്കുന്നതിനും തമിഴ്നാട്ടിലുള്ള തിരുനൽവേലി, ചെങ്കോട്ട എന്നീ സ്ഥലങ്ങൾ തിരുവനന്തപുരം ഭദ്രാസനത്തോടു ചേർത്ത് മിഷൻ പ്രവർത്തനങ്ങൾ നടത്തുന്നതിനും സുന്നഹദോസ് തീരുമാനിച്ചു.

സഭയുടെ പേരിൽ പുതുതായി ആരംഭിക്കുന്നതും ആരംഭിച്ചിട്ടുള്ളതുമായ എല്ലാ സ്ഥാപനങ്ങളിലും ഉണ്ടായിരിക്കേണ്ട നടപടിക്രമങ്ങൾ തീരുമാനിക്കുകയുണ്ടായി. അവയുടെ ഭരണഘടനയ്ക്കും ഭരണസമിതിക്കും കേന്ദ്രത്തിൽനിന്നും അംഗീകാരം വാങ്ങിയിരിക്കേണ്ടതാണ്.

മലങ്കര ഓർത്തഡോക്സ് മദ്യവർജ്ജന ധാർമികോന്നമന സമിതിയുടെ കേന്ദ്രസമിതിയും എക്സിക്യൂട്ടീവ് കമ്മറ്റിയും പുനഃസംഘടിപ്പിച്ചു.

പരുമല പള്ളിയിലെത്തുന്ന തീർത്ഥാടകരുടെ സൗകര്യം വർദ്ധിപ്പിക്കുകയും അവർക്ക് ആവശ്യമായ നേതൃത്വവും കൗൺസിലിംഗും നൽകുന്നതിനും വേണ്ട സൗകര്യം വർദ്ധിപ്പിക്കുന്നതിനും തീരുമാനിച്ചു. അവിടെ ഓരോ മാസവും വെള്ളിയാഴ്ച ആരാധനകളിലും ധ്യാനത്തിലും യഥാക്രമം മാർ അത്താനാസിയോസ്, മാർ പക്കോമിയോസ്, മാർ ഒസ്താത്തിയോസ്, മാർ സേവേറിയോസ് എന്നീ തിരുമേനിമാർ സംബന്ധിക്കുന്നതാണ്.

സഭയിലെ ആത്മീയ പ്രസ്ഥാനങ്ങളുടെ പ്രസിഡണ്ടുമാരുടെ കാലാവധി 3 വർഷം എന്നത് അഞ്ചു വർഷമായി വർദ്ധിപ്പിച്ചു. സ്ത്രീസമാജം, ബാലികാസമാജം ഇവയുടെ പ്രസിഡന്റായി മാർ പക്കോമിയോസ് തിരുമേനിയെ നിയമിച്ചു.

എം.ഒ.സി. പബ്ലിക്കേഷൻസ്, ദിവ്യബോധനം, സെന്റ് തോമസ് വാലി സൊസൈറ്റി, അട്ടപ്പാടി സൊസൈറ്റി ഓഫ് ദി മിഷനറീസ് ഓഫ് സെന്റ് തോമസ് മലബാർ ഭദ്രാസനം, സെന്റ് ജോർജ്ജ് മിഷൻ ട്രസ്റ്റ് എന്നിവകളുടെ ഭരണഘടന അംഗീകരിച്ചു. ഇറ്റാർസിയിലെ ബാലികാമന്ദിരത്തിന്റെ ഭരണഘടന അംഗീകരിക്കുകയും, ഫാ. ഏബ്രഹാം ഉമ്മൻ നാഗപ്പൂർ, വെ. റവ. പി. എം. തോമസ് റമ്പാൻ, വി. സി. ഫിലിപ്പ് ഭോപ്പാൽ എന്നിവരെ കമ്മറ്റി അംഗങ്ങളായി സുന്നഹദോസ് നോമിനേറ്റ് ചെയ്യുകയും ചെയ്തു.

കാതോലിക്കേറ്റ് ആൻഡ് എം. ഡി. കോർപ്പറേറ്റ് മാനേജ്മെന്റ് സ്കൂളിന്റെ ഇപ്പോൾ നിലവിലിരിക്കുന്ന അഡ്വൈസറി ബോർഡിന് പകരം എല്ലാ പ്രവർത്തനങ്ങളെയും നിയന്ത്രിക്കുവാനും കാര്യക്ഷമമാക്കുവാനുമായി ഒരു ഗവേർണിംഗ് ബോർഡിന്റെ ഭരണഘടന കെ.ഇ.ആറിനു വിധേയമായി അംഗീകരിച്ചു.

മലങ്കര ഓർത്തഡോക്സ് സഭയുടെ ആരാധനാസൗകുമാര്യത്തിലും വിശ്വാസത്തിലും ആകൃഷ്ഠനായി കുറെ നാളുകളായി വൈദിക സെമിനാരിയിൽ താമസിച്ചു വരികയായിരുന്ന ആന്ധ്രാക്കാരൻ ഫാ. ജോണിനെയും അദ്ദേഹത്തിന്റെ കൂടെയുള്ളവരേയും സഭയോടു ചേർത്ത് ഒരു ഇടവകയായി കൊണ്ടുപോകുവാൻ മദ്രാസ് മെത്രാസനാധിപൻ സഖറിയാസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായെ ചുമതലപ്പെടുത്തി.

പള്ളികളിൽ ആരാധനാസമയത്ത് മ്യൂസിക്കൽ ഇൻസ്ട്രമെന്റ്സ് ഉപയോഗിച്ചുള്ള ക്വയർ ഗ്രൂപ്പുകൾ, ആരാധനയുടെ ഭക്തിയും സൗന്ദര്യവും നഷ്ടപ്പെടുത്തുന്നതിനാൽ, അതു പാടില്ലെന്നും എന്നാൽ ക്വയറിൽ ഓർഗൻ/ഹാർമ്മോണിയം മാത്രം ശ്രുതി കൊടുക്കുവാൻ ഉപയോഗിച്ച് ആരാധന എല്ലാവരേയും പങ്കെടുപ്പിക്കത്തക്കവണ്ണമുള്ള ഗാനങ്ങളും ട്യൂണും ഉപയോഗിക്കാം എന്നും തീരുമാനിച്ചു.

(മലങ്കരസഭാ മാസിക, 1995 മാർച്ച്)

## 1995 ജൂലൈ സുന്നഹദോസ്

കോട്ടയം: മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ അമേരിക്കൻ ഭദ്രാസനത്തിലെ തർക്കങ്ങൾക്കു പരിഹാരമെന്നവണ്ണം തോമസ് മാർ മക്കാറിയോസ് മെത്രാപ്പോലീത്തായ്ക്ക് എട്ട് ഇടവകകളുടെ സ്വതന്ത്ര ഭരണച്ചുമതല നൽകാൻ പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസ് തീരുമാനിച്ചു. അതിനു പുറമേ മാർ ബർന്നബാസ് മെത്രാപ്പോലീത്തായ്ക്ക് സഹായത്തിനായി അസിസ്റ്റന്റ് മെത്രാപ്പോലീത്തായെ നിയമിക്കുന്നതിനും സുന്നഹദോസിന് തീരുമാനമുണ്ട്.

പുതിയ തീരുമാനങ്ങൾ വന്നതോടെ കഴിഞ്ഞ ജനുവരിയിൽ പ്രാബല്യത്തിലാക്കിയ താൽക്കാലിക സംവിധാനം അസാധുവായി (മാത്യൂസ് മാർ ബർന്നബാസിനെ ഭദ്രാസന മെത്രാപ്പോലീത്തായായും തോമസ് മാർ മക്കാറിയോസിനെ, കാനഡ, യൂറോപ്പ് ഭദ്രാസന ചുമതല കൂടാതെ സീനിയർ മെത്രാപ്പോലീത്തായായും നിലനിർത്തുന്നതായിരുന്നു പ്രസ്തുത സംവിധാനം). സുന്നഹദോസ് തീരുമാനങ്ങൾ വിശദീകരിച്ച സുന്നഹദോസ് സെക്രട്ടറിയും, ചെങ്ങന്നൂർ ഭദ്രാസനാധിപനുമായ തോമസ് മാർ അത്താനാസ്യോസ്, ഓതറ ദയറായിൽ വച്ച് ഇക്കാര്യങ്ങൾ മലയാളം പത്രത്തെ അറിയിച്ചു. കോട്ടയം പഴയസെമിനാരിയിലെ സോഫിയാ സെന്ററിൽ ജൂലൈ 29, 30, 31 നായിരുന്നു സുന്നഹദോസ്.

അമേരിക്കൻ ഭദ്രാസനത്തിലെ 64 ഇടവകകളിൽ ക്വീൻസ് (എൽമോണ്ട്) സെന്റ് ഗ്രീഗോറിയോസ്, സഫേൺ സെന്റ് ജോൺ ദി ബാപ്റ്റിസ്റ്റ്, റോക്ക്ലാൻഡ് സെന്റ് പീറ്റേഴ്സ്, ഫിലഡൽഫിയ സെന്റ് മേരീസ്, ഡിട്രോയിറ്റ് സെന്റ് തോമസ്, ഷിക്കാഗോ സെന്റ് ഗ്രീഗോറിയോസ്, ബ്രൂക്ക്ലിൻ സെന്റ് ബസേലിയോസ്, ഫിലഡൽഫിയ സെന്റ് തോമസ് എന്നീ ഇടവകകളാണ് മക്കാറിയോസ് തിരുമേനിയെ ഏൽപ്പിച്ചത്. മക്കാറിയോസ് തിരുമേനിയോട് കൂറുള്ളതും ബർന്നബാസ് തിരുമേനി സന്ദർശിച്ചിട്ടില്ലാത്തതുമായ ഇടവകകളാണിവ. ബർന്നബാസ് തിരുമേനിക്ക് ഒരു അസിസ്റ്റന്റ് മെത്രാപ്പോലീത്തായെ നൽകുന്നതിന് പരിശുദ്ധ ബാവാ തിരുമേനിയോട് ശുപാർശ ചെയ്യാനാണ് സുന്നഹദോസ് തീരുമാനം. മക്കാറിയോസ് തിരുമേനിക്കു പകരം താൽക്കാലിക അടിസ്ഥാനത്തിലായിരിക്കും പുതിയ സംവിധാനം.

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ അമേരിക്കൻ ഭദ്രാസനത്തിലെ അന്തഃഛിദ്രങ്ങളെക്കുറിച്ച് പഠിച്ച് റിപ്പോർട്ട് സമർപ്പിക്കാൻ കമ്മീഷനായി നിയമിച്ച മാത്യൂസ് മാർ യൗസേബിയോസ്, ഡോ. മാത്യൂസ് മാർ സേവേറിയോസ് എന്നിവർ സമർപ്പിച്ച നാലു പേജുള്ള റിപ്പോർട്ടാണ് അജണ്ടയിലെ 19-ാം ഇനമായി സുന്നഹദോസ് ചർച്ചക്കെടുത്തത്. എന്നാൽ റിപ്പോർട്ടിലെ ശുപാർശകൾ അപ്പാടെ സുന്നഹദോസ് സ്വീകരിച്ചില്ല.

സുന്നഹദോസ് തീരുമാനപ്രകാരം അമേരിക്കൻ ഭദ്രാസനത്തിൽ ഇനിമേൽ ഡിവിഷൻ അനുവദിക്കുന്നതല്ല. ഭദ്രാസനാധിപന്റെ അനുമതിയോടുകൂടി മാത്രമേ ഇനിയുള്ള എന്തു കാര്യങ്ങളും നിശ്ചയിക്കൂ. ഭദ്രാസന വൈദികരുടെ സ്ഥലംമാറ്റവും ശമ്പള വിതരണവും ഭദ്രാസന കേന്ദ്ര ഓഫീസിലൂടെ മാത്രമേ കൈകാര്യം ചെയ്യാനാവൂ. ഇത് ഉടൻ പ്രാബല്യത്തിൽ വരുത്തേണ്ടതാണെന്ന് സുന്നഹദോസ് നിർദ്ദേശിച്ചു.

സഭയുടെ നിയമങ്ങൾക്കനുസൃതമല്ലാതെ പ്രവർത്തിക്കുന്ന ഇടവകകൾക്കും കോൺഗ്രിഗേഷനുകൾക്കും അയോഗ്യത കൽപ്പിക്കുകയും ചെയ്യും.

## 1997 ഫെബ്രുവരി 24-28 സുന്നഹദോസ്

കോട്ടയം: ഒറീസ്സായിലെ അവികസിത പ്രദേശമായ കലഹണ്ടിയിൽ മിഷൻ ബോർഡിന്റെ ചുമതലയിൽ ആരംഭിച്ച് പണിപൂർത്തിയാകുന്ന ആശുപത്രി കാലം ചെയ്ത ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവായുടെ സ്മാരകം ആക്കി മാറ്റുന്നതിന് സുന്നഹദോസ് തീരുമാനിച്ചു. ഫെബ്രുവരി 24 മുതൽ 28 വരെ കോട്ടയം സോഫിയാ സെന്ററിൽ പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ തിരുമനസ്സിന്റെ അദ്ധ്യക്ഷതയിൽ കൂടിയ സുന്നഹദോസിൽ സഭയിലെ എല്ലാ മെത്രാപ്പോലീത്താമാരും സംബന്ധിച്ചു.

പരിശുദ്ധ സഭയുടെ പ്രധാന അദ്ധ്യക്ഷനും സുന്നഹദോസ് പ്രസിഡന്റുമായിരുന്ന ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ തിരുമേനിയുടേയും സുന്നഹദോസ് സെക്രട്ടറിയും ഡൽഹി ഭദ്രാസനാധിപനും ആയിരുന്ന അഭിവന്ദ്യ പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുടേയും ദേഹവിയോഗത്തിൽ സുന്നഹദോസ് അനുശോചനം രേഖപ്പെടുത്തി.

സഭാംഗങ്ങളെ വിശ്വാസകാര്യങ്ങളിൽ ഉറപ്പിക്കുന്നതിനും സഭയിൽ ഒരു നവോത്ഥാനം ഉണ്ടാക്കുന്നതിനുമായി ദിവ്യബോധനം പാസ്സായവരെ പ്രത്യേക പരിശീലനം നൽകി നിയോഗിക്കുന്നതിന് പ. സുന്നഹദോസ് തീരുമാനിച്ചു. ആത്മഹത്യ ചെയ്തവരുടെ സംസ്കരണത്തിനുള്ള പ്രത്യേക ശുശ്രൂഷാക്രമത്തിനു രൂപം നൽകി.

സഭ, ഭദ്രാസനങ്ങൾ, പ്രസ്ഥാനങ്ങൾ, സ്ഥാപനങ്ങൾ എന്നിവയെപ്പറ്റി അറിവ് നൽകുന്നതിന് 1998 ജനുവരി 1-ന് പ്രസിദ്ധീകരിക്കത്തക്കവിധത്തിൽ ഒരു ഇയർ ബുക്ക് പുറത്തിറക്കാൻ തീരുമാനിച്ചു.

റോമൻ കത്തോലിക്കാ സഭയുമായും മാർത്തോമ്മാ സഭയുമായും ഇപ്പോൾ നടക്കുന്ന ഡയലോഗിനു പുറമെ ദക്ഷിണേന്ത്യൻ സഭയുമായി ഡയലോഗ് ആരംഭിക്കുന്നതിനും സുറിയാനി സഭ, തൊഴിയൂർ സുറിയാനി സഭ, ഓർത്തഡോക്സ് സഭ എന്നിവരുടെ ഒരു എക്യുമെനിക്കൽ ഫോറം ഉണ്ടാക്കുന്നതിനും നിശ്ചയിച്ചു.

പരുമലയിൽ പണി പൂർത്തിയായിരിക്കുന്ന വൈദിക സദനത്തിൽ ആവശ്യമായ സൗകര്യങ്ങൾ ചെയ്ത് പ്രായം ചെന്ന വൈദികരെ അവിടെ താമസിപ്പിക്കുവാൻ തീരുമാനിച്ചു.

സഭയുടെ ബാഹ്യകേരള മിഷന്റെ വജ്ര ജൂബിലി ആഘോഷിക്കുന്ന ഈ വർഷം ഭാരതത്തെ മൂന്ന് മേഖലകളായി തിരിച്ച് മിഷൻ പ്രവർത്തനങ്ങൾക്ക് നേതൃത്വം കൊടുക്കുന്നതിന് അഭിവന്ദ്യ ഗീവർഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ പ്രധാന മേൽനോട്ടത്തിൽ അഭിവന്ദ്യ സ്തേഫാനോസ് മാർ തേവോദോസിയോസ്, ഫിലിപ്പോസ് മാർ യൗസേബിയോസ്, ഗീവർഗീസ് മാർ കൂറിലോസ് എന്നീ തിരുമേനിമാരെ ചുമതലപ്പെടുത്തി.

ഫെബ്രുവരി 5-ാം തീയതി ഉണ്ടായ സുപ്രീംകോടതി വിധിയുടെ പശ്ചാത്തലത്തിൽ ഭാവികാര്യങ്ങളെപ്പറ്റി ചർച്ച ചെയ്യുകയും മലങ്കര അസോസിയേഷൻ കൂടുന്നതിന് നടപടികൾ സ്വീകരിക്കുവാൻ മലങ്കര മെത്രാപ്പോലീത്താ കൂടിയായ പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനിയോട് സുന്നഹദോസ് അപേക്ഷിച്ചു.

ഗവണ്മെന്റിന്റെ പുതിയ മദ്യനയത്തെ സുന്നഹദോസ് അപലപിക്കുകയും ശക്തമായി പ്രതിഷേധിക്കുകയും ചെയ്തു. ദളിത് ക്രൈസ്തവരോടുള്ള അവഗണനയും വിവേചനവും അവസാനിപ്പിക്കണമെന്ന് സുന്നഹദോസ് ആവശ്യപ്പെട്ടു. സ്കൂളുകളിൽ നിന്നും രാഷ്ട്രീയം വേർപെടുത്തുന്നതിന് വിദ്യാഭ്യാസ സുരക്ഷാസമിതി ഹൈക്കോടതിയിൽ നിന്നും അനുകൂലവിധി സമ്പാദിച്ചെടുത്തതിൽ സമിതിയേയും സഭാംഗമായ സത്യവാൻ കൊട്ടാരക്കരയേയും അഭിനന്ദിക്കുകയും ഇതിനെതിരെ അപ്പീൽ കൊടുത്ത ഗവണ്മെന്റിന്റെ തീരുമാനത്തിൽ ശക്തിയായി പ്രതിഷേധിക്കുകയും ചെയ്തു. ഈ കേസിൽ കക്ഷി ചേരുന്നതിന് സ്കൂൾ മാനേജർ കൂടിയായ സുന്നഹദോസ് സെക്രട്ടറിയെ ചുമതലപ്പെടുത്തി.

ബാഹ്യകേരളത്തിൽ സഭ ആരംഭിച്ച സെന്റ് തോമസ് വൈദിക സെമിനാരി കൂടുതൽ സൗകര്യാർത്ഥം നാഗപ്പൂരിലായിരിക്കണമെന്നും അവിടെ അത്മായർക്കും പരിശീലനം കൊടുക്കേണ്ടതാണെന്നും സുന്നഹദോസ് തീരുമാനിച്ചു.

എപ്പിസ്ക്കോപ്പൽ സുന്നഹദോസ് സെക്രട്ടറിയായി ചെങ്ങന്നൂർ ഭദ്രാസനാധിപൻ അഭിവന്ദ്യ തോമസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായേയും കോട്ടയം വൈദിക സെമിനാരി പ്രിൻസിപ്പലായി ഫാ. ഡോ. കെ. എം. ജോർജ്ജച്ചനേയും സുന്നഹദോസ് നിയമിച്ചു.

മദ്യവർജ്ജന പ്രസ്ഥാനത്തിന്റെ പ്രസിഡന്റായി അഭി. ഗീവർഗീസ് മാർ ഈവാനിയോസ് തിരുമേനിയേയും സ്ലീബാദാസ സമൂഹം, സെന്റ് തോമസ് വൈദികസംഘം മലങ്കര ബസ്ക്യാമ അസോസിയേഷൻ എന്നിവയുടെ പ്രസിഡന്റായി അഭി. ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമേനിയേയും ഓർത്തഡോക്സ് യുവജനപ്രസ്ഥാനത്തിന്റെ പ്രസിഡന്റായി അഭി. ഡോ. യാക്കോബ് മാർ ഐറേനിയോസ് തിരുമേനിയേയും സുന്നഹദോസ് നിശ്ചയിച്ചു. സണ്ടേ

സ്കൂൾ പ്രസ്ഥാന പ്രസിഡന്റായി അഭിവന്ദ്യ മാത്യൂസ് മാർ എപ്പിപ്പാനിയോസ് തിരുമേനിയും, മലങ്കരസഭാ മാസിക എഡിറ്റോറിയൽ ബോർഡ് പ്രസിഡന്റായി അഭി. ഫിലിപ്പോസ് മാർ യൗസേബിയോസ് തിരുമേനിയും, എം.ഒ.സി. കോളജ്, കാതോലിക്കേറ്റ് & എം.ഡി. സ്കൂൾ എന്നിവയുടെ മാനേജർമാരും തൽസ്ഥാനങ്ങളിൽ തുടരുന്നതിന് സുന്നഹദോസ് തീരുമാനിച്ചു.

'ബി' ഷെഡ്യൂളിൽപ്പെട്ട സ്ഥാപനങ്ങളുടെയും പ്രസ്ഥാനങ്ങളുടെയും 1997 -98-ലെ ബഡ്ജറ്റ് സുന്നഹദോസ് അംഗീകരിക്കുകയുണ്ടായി.

## 1998 ഫെബ്രുവരി സുന്നഹദോസ്

മലങ്കരസഭയുടെ ഐക്യത്തിനും ശാശ്വത സമാധാനത്തിനും കൂട്ടായ പരിശ്രമം ഉണ്ടാകണമെന്ന് പ. കാതോലിക്കാ ബാവാ കോട്ടയം സോഫിയാ സെൻററിൽ കഴിഞ്ഞ ഫെബ്രുവരിയിൽ നടന്ന പ. എപ്പിസ്കോപ്പൽ സുന്നഹദോസിൽ അദ്ധ്യക്ഷത വഹിച്ച് പ്രസ്താവിച്ചു.

ഉത്തരേന്ത്യയുടെ വിവിധ ഭാഗങ്ങളിൽ വർദ്ധിച്ചു വരുന്ന ക്രൈസ്തവ പീഡനത്തിൽ സുന്നഹദോസ് ഉത്കണ്ഠ രേഖപ്പെടുത്തി. നിർബന്ധിത മതപരിവർത്തനവും നിർബന്ധിത പുനഃമതപരിവർത്തനവും കുറ്റകരവും നിർഭാഗ്യകരവുമാണ്. ഭാരതത്തിൻറെ മതസൗഹാർദ്ദവും സഹിഷ്ണുതാ പാരമ്പര്യവും കാത്തുസൂക്ഷിക്കാൻ കേന്ദ്രസർക്കാർ ജാഗ്രത പുലർത്തണമെന്ന് സുന്നഹദോസ് ആവശ്യപ്പെട്ടു.

**പ്രധാന നിശ്ചയങ്ങൾ**

ക്രിസ്താബ്ദം 2000 മഹാജൂബിലിയായി ഒരു വർഷം നീണ്ടുനിൽക്കുന്ന പരിപാടികളോടെ ആചരിക്കും. ആഘോഷങ്ങളുടെ നടത്തിപ്പിനായി ഫീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ ചെയർമാനായുള്ള കമ്മിറ്റിയെ ചുമതലപ്പെടുത്തി.

ഓർത്തഡോക്സ് സെമിനാരിയുടെ വൈസ് പ്രിൻസിപ്പലായി ഫാ. ഡോ. ജേക്കബ് കുര്യനെ നിയമിച്ചു. സഭകളുടെ ലോക കൗൺസിലിൻറെ വിവിധ കമ്മിറ്റികളിലേക്ക് തെരഞ്ഞെടുക്കപ്പെട്ട ഫീലിപ്പോസ് മാർ യൗസേബിയോസ്, ഫാ. ഡോ. കെ. എം. ജോർജ്, ഫാ. ഡോ. ജേക്കബ് കുര്യൻ എന്നിവരെ സുന്നഹദോസ് അനുമോദിച്ചു.

പ. എപ്പിസ്കോപ്പൽ സുന്നഹദോസിൻറെ ഓഫീസ് സെക്രട്ടറിയായി കോട്ടയം സെൻട്രൽ ഭദ്രാസന സെക്രട്ടറി ഫാ. റ്റി. എ. ജേക്കബിനെ നിയമിച്ചു. ജോസഫ് മാർ ദീവന്നാസിയോസ് പുലിക്കോട്ടിൽ രണ്ടാമൻറെ 90-ാം ചരമവാർഷികം കോട്ടയത്ത് ജൂലൈയിൽ ആചരിക്കും. എം.ഡി. സെമിനാരി സ്കൂളിൽ പുതുതായി പണിയുന്ന ഹയർ സെക്കണ്ടറി ബ്ലോക്ക് ഇദ്ദേഹത്തിൻറെ ചരമ നവതി സ്മാരകമായിരിക്കും.

കൂടുതൽ ബാറുകളും ഡിസ്റ്റിലറികളും അനുവദിക്കുന്ന കേരള സർക്കാരിൻറെ മദ്യനയം പുനഃപരിശോധിക്കണമെന്നും സഭയിലെ വിശ്വാസികൾ മദ്യപാനത്തിൽ നിന്നു പിൻതിരിയണമെന്നും സുന്നഹദോസ് ആഹ്വാനം ചെയ്തു.

## 2000 ഫെബ്രുവരി 24-28 സുന്നഹദോസ്

കോട്ടയം: പരുമല പള്ളിയുടെ കൂദാശ ജൂൺ 30-നും ജൂൺ 1-നുമായി നടത്തുമെന്ന് പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ് സെക്രട്ടറി തോമസ് മാർ അത്താനാസിയോസ് അറിയിച്ചു. മലങ്കര ഓർത്തഡോക്സ് സഭ ഒറീസയിൽ ദത്തെടുത്ത കട്ടക്ക് ഗ്രാമത്തിൽ 40 ഭവനങ്ങളുടെ പണി പൂർത്തിയായിക്കൊണ്ടിരിക്കുന്നു. പഴയസെമിനാരി സോഫിയാ സെന്ററിൽ പ. കാതോലിക്കാബാവായുടെ അദ്ധ്യക്ഷതയിൽ നടന്ന എപ്പിസ്ക്കോപ്പൽ സുന്നഹദോസ് തീരുമാനങ്ങൾ അറിയിക്കുകയായിരുന്നു അദ്ദേഹം.

കാതോലിക്കാ ദിനാഘോഷം ഏപ്രിൽ 9-ന് ഭദ്രാസനതലത്തിൽ വിപുലമായി നടത്തുവാനും, പ്രീമാരിറ്റൽ കൗൺസലിംഗ് ഭദ്രാസനതലത്തിൽ ആരംഭിക്കുവാനും നിശ്ചയിച്ചു. നാഗ്പൂർ സെമിനാരി ഗവേണിംഗ് ബോർഡ് സീനിയർ വൈസ് പ്രസിഡന്റായി നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസിനേയും സഭാ സ്റ്റാൻഡിംഗ് കമ്മിറ്റിയിലേക്ക് ഫീലിപ്പോസ് മാർ യൗസേബിയോസിനെയും, വർക്കിംഗ് കമ്മിറ്റിയിലേയ്ക്ക് മാത്യൂസ് മാർ എപ്പിഫാനിയോസിനെയും നിയമിച്ചു.

പൗരോഹിത്യ സുവർണ്ണ ജൂബിലി ആഘോഷിക്കുന്ന തോമസ് മാർ തീമോത്തിയോസ്, എപ്പിസ്ക്കോപ്പൽ രജതജൂബിലി ആഘോഷിക്കുന്ന ഗീവർഗീസ് മാർ ഒസ്താത്തിയോസ്, തോമസ് മാർ മക്കാറിയോസ്, സ്തേഫാനോസ് മാർ തേവോദോസ്യോസ് എന്നിവരെ സുന്നഹദോസ് അനുമോദിച്ചു. അർമ്മീനിയയിലെ കരേക്കിയൻ കാതോലിക്കാ ബാവാ, ഗീവർഗീസ് മാർ ദീയസ്ക്കോറോസ്, അലക്സാണ്ടർ മാർത്തോമ്മാ വലിയ മെത്രാപ്പോലീത്താ എന്നിവരുടെ ദേഹവിയോഗത്തിൽ യോഗം അനുശോചിച്ചു.

## 2000 ജൂലൈ സുന്നഹദോസ്

കോട്ടയം: പുതുക്കിപ്പണിത പരുമല സെമിനാരി പള്ളിയുടെ കൂദാശ ഒക്ടോബർ 27, 28 തീയതികളിൽ പ. കാതോലിക്കാ ബാവായുടെ പ്രധാന കാർമ്മികത്വത്തിൽ നടത്തുവാൻ പഴയസെമിനാരിയിൽ ചേർന്ന എപ്പിസ്കോപ്പൽ സുന്നഹദോസ് തീരുമാനിച്ചു. നിയുക്ത കാതോലിക്ക തോമസ് മാർ തീമോത്തിയോസ് അദ്ധ്യക്ഷത വഹിച്ചു.

ഭരണപരമായ കാര്യങ്ങളിൽ പ. കാതോലിക്കാബാവായെ സഹായിക്കുന്നതിന് നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ്, സുന്നഹദോസ് സെക്രട്ടറി തോമസ് മാർ അത്താനാസിയോസ്, മാത്യൂസ് മാർ എപ്പിഫാനിയോസ് എന്നിവരെ ചുമതലപ്പെടുത്തി.

ഒറീസ്സാ ദുരിതാശ്വാസ പ്രവർത്തനത്തിന് സഭ 66 ലക്ഷം രൂപായുടെ പദ്ധതി നടപ്പാക്കി. കൂടുതൽ ഗ്രാമങ്ങൾ ദത്തെടുക്കും. ബാഹ്യകേരളത്തിൽ ദേശീയ ദുരിതങ്ങൾ ഉണ്ടാകുമ്പോൾ ഉടനടി ദുരിതാശ്വാസ പ്രവർത്തനങ്ങൾ നടത്തുന്നതിനായി ഗീവറുഗീസ് മാർ കൂറിലോസ് അദ്ധ്യക്ഷനും കെ. ഐ. ഫിലിപ്പ് റമ്പാൻ സെക്രട്ടറിയായും ഒരു കമ്മിറ്റിയെ ചുമതലപ്പെടുത്തി.

സഭാ മാനേജിംഗ് കമ്മിറ്റി ശുപാർശ ചെയ്ത തീരുമാനങ്ങൾ അംഗീകരിച്ചു. മഹാജൂബിലി ഭാഗമായി എല്ലാ ഭദ്രാസന കേന്ദ്രങ്ങളിലും കൗൺസലിംഗ് സെന്ററുകൾ, ബുദ്ധിമാന്ദ്യമുള്ളവർക്കായി പുനഃരധിവാസ കേന്ദ്രങ്ങൾ, ആദ്ധ്യാത്മിക നവോത്ഥാന പദ്ധതികൾ എന്നിവ നടപ്പിലാക്കും.

സഭയുടെ പേരിൽ ട്രസ്റ്റുകൾ, സൊസൈറ്റികൾ എന്നിവ രജിസ്റ്റർ ചെയ്യുമ്പോൾ പാലിക്കേണ്ട നിയമങ്ങൾ സംബന്ധിച്ച് ആലോചനയ്ക്കായി ഒരു കമ്മിറ്റിയെ നിയമിച്ചു.

പാർലമെന്റിൽ അവതരിപ്പിച്ച ക്രിസ്ത്യൻ വിവാഹബിൽ സംബന്ധിച്ച് ഓർത്തഡോക്സ് സഭയുടെ നിലപാട് വിശദീകരിച്ചുള്ള നിവേദനം കേന്ദ്ര സർക്കാരിന് സമർപ്പിക്കും.

നാഗപ്പൂർ-കോട്ടയം വൈദിക സെമിനാരികളിലെ അദ്ധ്യാപക നിയമനം, നടത്തിപ്പ് എന്നിവ സംബന്ധിച്ച റിപ്പോർട്ട് അംഗീകരിച്ചു. ബിരുദ-ബിരുദാനന്തര, ഡോക്ടറൽ തലത്തിൽ നാഗപ്പൂർ സെമിനാരിയെ ഉയർത്തും.

ബാഹ്യകേരളത്തിൽ ഉന്നതവിദ്യാഭ്യാസം നടത്തുന്ന വിദ്യാർത്ഥികളുടെ ആത്മീയ കാര്യങ്ങൾക്കായി പ്രത്യേകം വൈദികരെ ചുമതലപ്പെടുത്തും. 1934 -ലെ സഭാ ഭരണഘടനയും സുപ്രീംകോടതി വിധിയും അനുസരിച്ച് സഭാ സമാധാനത്തിന് പ. സുന്നഹദോസ് ആഹ്വാനം ചെയ്തു.

ജീവൻ ടി.വി. ഡയറക്ടർ ബോർഡിൽ സഭയെ പ്രതിനിധീകരിച്ച് ഫിലിപ്പോസ് മാർ യൗസേബിയോസിനെ നിയോഗിച്ചു. പ. ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവായുടെ ചരമ രജത ജൂബിലി വിവിധ പരിപാടികളോടെ നടത്തും.

അടുത്ത കഷ്ടാനുഭവ ശുശ്രൂഷകൾക്ക് പഴയസെമിനാരിയിൽ തോമസ് മാർ അത്താനാസിയോസും പരുമല സെമിനാരിയിൽ സ്തേഫാനോസ് മാർ തേവോദോസ്യോസും നേതൃത്വം നൽകും.

മാത്യൂസ് മാർ എപ്പിഫാനിയോസ്, ഡോ. മാത്യൂസ് മാർ സേവേറിയോസ്, പൗലോസ് മാർ പക്കോമിയോസ് എന്നിവർ ധ്യാനം നയിച്ചു.

ഡൽഹി ആർച്ച് ബിഷപ്പ് അലൻഡി ലാസ്റ്റിക്ക്, ഗവേഷകനും ചരിത്രകാരനുമായ ഡോ. സാമുവൽ ചന്ദനപ്പള്ളി എന്നിവരുടെ ദേഹവിയോഗത്തിൽ പ. സുന്നഹദോസ് അനുശോചിച്ചു.

സുന്നഹദോസ് അംഗങ്ങളുടെ ധ്യാനം ഒക്ടോബർ 25-നും അടുത്ത സമ്മേളനം 2001 ഫെബ്രുവരി 20 മുതൽ 24 വരെ നടത്തുമെന്നും സുന്നഹദോസ് സെക്രട്ടറി തോമസ് മാർ അത്താനാസിയോസ് പറഞ്ഞു. (തുടരും)

